ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്തായും
ബഥേൽ പത്രിക എഡിറ്റോറിയൽ ബോർഡ്
മാനേജിംഗ് എഡിറ്ററുമായ
**ഡോ. മാത്യൂസ് മാർ തീമോത്തിയോസ്**
തിരുമേനിക്ക്

# ജന്മദിന ആശംസകൾ






മലങ്കര മൽപ്പാൻ

**കോനാട്ട് ഡോ. ജോൺസ് എബ്രഹാം റീശ് കോർ എപ്പിസ്ക്കോപ്പായ്ക്ക്**

**പരിശുദ്ധ ബാവാ തിരുമേനിയുടെ സ്ഥാത്തിക്കോൻ**

പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡ് സെക്രട്ടറി

**അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി** വായിച്ച് സമർപ്പിക്കുന്നു.

ബഥേൽ പത്രിക മാസികയുടെ ആശംസകളും അഭിനന്ദനങ്ങളും

എഡിറ്റോറിയൽ

**മാത്യു വർഗ്ഗീസ് കോർ എപ്പിസ്ക്കോപ്പാ**




# ദൈവീക ആരാധന മരീചികയോ....?

മലങ്കര ഓർത്തഡോക്സ് സഭയുടെ, ആവർത്തിച്ചു കൊണ്ടിരിക്കുന്ന ആരാധനകളുടെയും പ്രാർത്ഥനകളുടെയും പരമമായ ലക്ഷ്യം മനുഷ്യനെയും അവൻ സ്ഥിതിചെയ്യുന്ന സ്ഥലത്തെയും നിരന്തരം ശുദ്ധീകരിച്ചു ദൈവികശക്തികൊണ്ടു നിറയ്ക്കുക എന്നതാണു. എന്നാൽ ഇന്നു മനുഷ്യൻ പലവിധത്തിൽ അസ്വസ്ഥനായി തീരുന്നതിനു കാരണം അവനിൽ നിലനിൽക്കേണ്ട ദൈവചൈതന്യം നഷ്ടമായിക്കൊണ്ടിരിക്കുന്നതിനാലാണ്. ഇന്നു മനുഷ്യനെ നയിക്കുന്നതു ദൈവമല്ല.... ലൗകികമായ ബുദ്ധിവൈഭവും ധനവും സമ്പത്തും മറ്റു സ്വാധീനശക്തികളുമാണ്. തിരുത്തലുകൾക്ക് നേതൃത്വം നൽകേണ്ടവർ തന്നെ ദൈവത്തിൽ നിന്നു അകലം പാലിക്കുന്നുവെങ്കിൽ അതു എത്രയോ കഷ്ടം എന്നല്ലാതെ എന്താണ് പറയുക.

ഓർത്തഡോക്സ് സഭയുടെ പാരമ്പര്യവും പൈതൃകവും അനുസരിച്ചു യാമങ്ങൾ തോറും നടത്തേണ്ട പ്രാർത്ഥനകളും ആരാധനകളും അവനവന്റെ സൗകര്യവും താല്പര്യവും അനുസരിച്ചും കാരണങ്ങൾ നിരത്തിവച്ചും മാറ്റുന്നു എങ്കിൽ അതു നമ്മുടെ പാരമ്പര്യങ്ങളെയും പിതാക്കന്മാരുടെ പഠിപ്പിക്കലുകളെയും മാറ്റിമറിക്കുന്നതോടൊപ്പം ആത്മീയതയോടുള്ള നമ്മുടെ ലാഘവപൂർവ്വമായ സമീപനമായി മാറ്റപ്പെടുകയല്ലേ..? സമയാസമയങ്ങളിൽ കഴിക്കേണ്ട മരുന്നുകൾ ഡോക്ടർ കുറിച്ചു തരുമ്പോൾ, സമയമില്ലെന്നു പറഞ്ഞു ഒറ്റ നേരം കൊണ്ട് കഴിക്കുന്ന രോഗിയെപ്പോലെയല്ലേ ഇന്നത്തെ വിശ്വാസികൾ? ഹൃദയാവർജ്ജകമായി ചൊല്ലേണ്ട പ്രാർത്ഥനകളും ഗീതങ്ങളും സ്വന്തമഹിമയ്ക്കായി സ്ഥാനത്തും അസ്ഥാനത്തും ചൊല്ലുന്ന ഇന്നത്തെ പ്രവണത ആരാധനയോടുള്ള വികലമായ കാഴ്ചപ്പാടാണു. പ്രാർത്ഥനയുടെ അന്തരീക്ഷത്തിൽ തികഞ്ഞ നിശ്ശബ്ദതയിൽ ദൈവസന്നിധിയിൽ മുട്ടുമടക്കി പ്രാർത്ഥിക്കേണ്ട ദേവാലയങ്ങളിൽ ഇന്നു അരങ്ങേറുന്ന നൃത്തച്ചുവടുകളും, മാജിക്ഷോകളും എന്തിനു വേണ്ടിയാണു? ദൈവസന്നിധിയിൽ മുട്ടുമടക്കി മറ്റുള്ളവർക്കു നേതൃത്വം നൽകേണ്ടവർ തന്നെ മുട്ടുനിവർത്തി കോലം തുള്ളുന്നു എങ്കിൽ അതു എന്തു ആത്മീയതയാണു? മോറാനായ പെരുന്നാൾ ദിനമായ ഞായറാഴ്ച ദിവസം, വിശുദ്ധന്മാരുടെ ഓർമ്മനാളുകൾ വന്നാൽ അതിനു തൊട്ടു മുമ്പോ പിൻപോ നടത്തണമെന്നു ശാഠ്യം പിടിക്കുന്ന നമ്മുടെ സഭയിലെ പള്ളികളിൽ അന്നേദിവസം' ചലഞ്ചെന്ന' പേരിൽ, കളിയരങ്ങുകളും കച്ചവടങ്ങളും മറ്റും സംഘടിപ്പിച്ചു ആളുകളെ കൂട്ടുന്നു എങ്കിൽ... ? കുഴപ്പമില്ല ആളുകളെ കൂട്ടുവാൻ ഇതല്ലാതെ വേറേ മാർഗ്ഗമില്ലല്ലോ.....?

നമ്മുടെ പൂർവ്വ പിതാക്കന്മാർ കണ്ണുനീരോടും ഏകാഗ്രതയോടും സമയം ചെലവിട്ടു നടത്തി വന്നിരുന്ന ആരാധനകളോടും പ്രാർത്ഥനകളോടുമുള്ള നമ്മുടെ ഇന്നത്തെ മൃദുസമീപനം മാറ്റുന്നതിനും, ആരാധനകളും പ്രാർത്ഥനകളും വികലമാക്കപ്പെടാതിരിക്കുവാനും നാം അതീവ ശ്രദ്ധാലുക്കളായേ മതിയാകൂ. 'ഞാൻ' എന്ന ബലഹീന മനുഷ്യനല്ല, ക്രിസ്തു എന്ന ദൈവപുത്രനാണു മഹത്വീകരിക്കപ്പെടേണ്ടതു. പെന്തിക്കോസ്തി പെരുന്നാളിന്റെ അനുഭവത്തിൽ പുതുക്കപ്പെടുന്ന ദൈവകൃപയിൽ ശക്തിപ്പെട്ടുകൊണ്ടു, ദൈവരാജ്യത്തിന്റെ പതിപ്പുകളായി നമ്മുടെ കുടുംബങ്ങളും സഭയും പുതുസൃഷ്ടിയായി തീരട്ടെ എന്ന പ്രാർത്ഥനാശംസകളോടുകൂടി.

# ബഥേൽ പത്രിക

Since 1987

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121

+91 479 2451331

bethelpathrika@gmail.com www.bethelpathrika.org

വരിസംഖ്യ 250 രൂപ

വരിസംഖ്യ അടയ്ക്കൽ G-Pay വഴിയും
Scan & Pay

Send Screenshot & Postal Address 9447791896

ബഥേൽ പത്രിക വരിക്കാരാകുവാനും വരിസംഖ്യ പുതുക്കുവാനും QR Code Scan ചെയ്ത ശേഷം 9447791896 എന്ന വാട്സ്ആപ്പ് നമ്പറിലേക്ക് അയക്കുക.




## ഇതളുകളിൽ


| | | |
|---|---|---|
| 05 | ഇടയപത്രിക | ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ |
| 06 | പരിശുദ്ധാത്മ പുതുക്കവും വെള്ളം തളിപ്പും | ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ |
| 10 | സ്വർഗ്ഗാരോഹണവും പെന്തിക്കോസ്തിയും | ഫാ. ഷിബു വർഗ്ഗീസ് മെഴുവേലി |
| 12 | സ്വർണ്ണ വെള്ളിയാഴ്ച | ഫാ. തോമസ് മാത്യു കൊട്ടാരക്കര |
| 14 | സ്നേഹത്തിന്റെ അപ്പോസ്തോലനായ വി. യോഹന്നാൻ | ഫാ. ഡോ. റെജി അലക്സാണ്ടർ |
| 18 | മാറ്റങ്ങളെ ഉൾക്കൊള്ളുക | സോളി ജി. ഫിലിപ്പ് |
| 19 | ഭദ്രാസന വാർത്തകൾ | |
| 20 | സാമൂഹ്യ മാധ്യമങ്ങൾ കുടുംബ ജീവിതങ്ങളിൽ | സ്റ്റെഫി ജോബ് കണ്ണനാംകുഴി |
| 21 | മുറിവുകളെ തിരുമുറിവുകൾ ആക്കാം | ഫാ. റിനോ കെ. മാത്യു |
| 22 | രക്ഷകൻ നടന്ന വഴിത്താരയിലൂടെ -7 ബോവാസിന്റെ വയൽ പ്രദേശങ്ങളിൽ | ഫാ. വർഗ്ഗീസ് കളീക്കൽ |
| 24 | സാരോപദേശകഥകൾ ദുഃഖകുനം | ഫാ. പി.വി. ജോൺ |
| 27 | ബാലപത്രിക | |
| 28 | ക്വിസ് 21 | |
| 29 | ലോക ക്രൈസ്തവ വാർത്തകൾ | |
| 30 | എബ്രായ ലേഖനം | മാത്യു വർഗ്ഗീസ് കോർ എപ്പിസ്ക്കോപ്പാ |

ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

കർത്താവിൽ പ്രിയരെ,

പരീക്ഷ ഭയവും, പഠന ഭാരവും അതിന്റെ ആലസ്യവും എല്ലാം വിട്ട് കുഞ്ഞുങ്ങൾ എല്ലാം മറന്ന് കളിയും, ചിരിയുമായി കഴിയുന്ന കാലമാണ് വേനൽ അവധിക്കാലം. മഴ നനഞ്ഞു സ്കൂളിൽ പോകുന്നതിന് മുമ്പ് ഉള്ള ഒരു വലിയ വിശ്രമകാലം. ഒരുപക്ഷേ ടി.വിയും, മൊബൈലും, സ്കൂൾ ബസും ഒക്കെ ഉള്ള ഈ കാലത്ത് ഒരു പഴമക്കാരന്റെ ചിന്ത ആവാം എങ്കിലും പൊതുവെ കുട്ടികൾക്ക് അവധി ക്കാലം സന്തോഷത്തിന്റെ കാലമാണ്. എന്നാൽ ഇത് വെറും സമയം കൊല്ലി ദിനങ്ങൾ ആയി പര്യവസാനി പ്പിക്കാതെ ക്രിയാത്മകമായ ദിനങ്ങൾ ആക്കി മാറ്റു വാൻ മാതാപിതാക്കൾ ശ്രദ്ധിക്കേണ്ടതുണ്ട്. സെകുലർ വിദ്യാഭ്യാസം പോലെ തന്നെ പ്രാധാന്യത്തോടെ കാണേണ്ട ഒന്നാണ് ആത്മീയ വിദ്യാഭ്യാസവും, വ്യക്തിഗത വളർച്ചക്ക് ആവശ്യമായ പഠനവും. ഇവ നൽകുവാൻ ഏറ്റവും ഉചിതമായ സമയം ഈ അവധിക്കാലമാണ്. കുഞ്ഞുങ്ങളുടെ പോസിറ്റീവ് ഗുണങ്ങൾ വികസിപ്പിക്കുന്നതിൽ വിദ്യാർത്ഥികളുടെ ആത്മീയതയ്ക്ക് വലിയ പങ്കുണ്ട്.

കുട്ടികളുടെ ആത്മീയവളർച്ചക്ക് ആവശ്യമായ സാഹചര്യം നാം ഒരുക്കുമ്പോൾ അത് മൂല്യബോധവും, സാമൂഹിക പ്രതിബദ്ധതയും അതോടൊപ്പം തന്നെ വെക്തി ജീവിതത്തിലും പുതിയ പാഠങ്ങൾ പഠിക്കു ന്നതിനും അവരെ സഹായിക്കും. മാതാപിതാക്കൾ അവരോടൊപ്പം സമയം ചിലവഴിക്കുകയും ചെയ്യുന്നത് നല്ലതാണ്. അവധികാലത്ത് കുട്ടികളോടുകൂടെ കുറച്ചു സമയം ചിലവഴിക്കുന്ന മാതാപിതാക്കൾ അവരുടെ ശാരീരികവളർച്ചയ്ക്ക് ആവശ്യമായത് നല്കുന്നതി നോടൊപ്പം തന്നെ ആത്മീയതലത്തിലും ഉത്തരവാദിത്വ ബോധത്തിലും വൈകാരികതലത്തിലും വളരാൻ ഒരുപോലെ സഹായിക്കുന്നു. കൂടാതെ നമ്മുടെ പരിസരത്തെയും, പ്രകൃതിയെയും അടുത്ത് അറിയു വാനും, ബന്ധങ്ങൾ ഊട്ടിഉറപ്പിക്കുവാനും, തലമുറകൾ തമ്മിലും മറ്റു വ്യക്തികൾ തമ്മിലും അടുത്തറിയു വാനും ഇത് സഹായിക്കും. ചെറിയ അടുക്കള കൃഷി, മൃഗസാംരക്ഷണം, പാചകം, കലാപരമായ കഴിവുകൾ, വ്യക്തി ശുചിത്വം ഒക്കെ ഈ കാലത്ത് കുട്ടികൾക്ക് പരിചിതമാക്കുവാൻ വീടുകളിൽ ശ്രദ്ധ ഉണ്ടാവണം.

അധ്യയനവർഷം മുഴുവൻ തിരക്കുപിടിച്ചോടുന്ന കുട്ടികൾ സ്വസ്ഥമായിരുന്ന് പ്രാർത്ഥിക്കുവാനും വിശുദ്ധ ഗ്രന്ഥം വായിക്കാനും അധികം സമയം കണ്ടെത്താറില്ല. പ്രാർത്ഥിക്കുന്ന മാതാപിതാക്കൾ മക്കൾക്ക് മാതൃകയാണ്. അവധികാലത്ത് കുറച്ചു സമയം കുട്ടികൾക്കൊപ്പമിരുന്ന് പ്രാർത്ഥിക്കാനും വചനം വായിക്കാനും സമയം കണ്ടെത്തുന്ന മാതാപി താക്കളുടെ സ്നേഹവും കരുതലും അനുഭവിക്കുന്ന കുട്ടി ദൈവസ്നേഹത്തിന്റെ പാഠങ്ങൾ വീട്ടിൽ നിന്ന് തന്നെ പഠിച്ചെടുക്കുന്നു. കൂടെ നടത്തി പരസ്നേഹം അഭ്യസിക്കാൻ അവസരങ്ങൾ ലഭിക്കുന്ന കുട്ടികൾ അപ രനോട് സഹാനുഭൂതിയോടെയും സ്നേഹത്തോടെയും പെരുമാറാനുള്ള ബാലപാഠങ്ങൾ കണ്ടുപഠിച്ച് പങ്കു വയ്ക്കുന്നവരായി മാറുന്നു. ആത്മീയകാര്യത്തിൽ മാതാപിതാക്കൾ നല്കുന്ന പ്രാധാന്യം കുട്ടികൾ കണ്ട് വിലമതിക്കുന്നു, ജീവിതത്തിൽ പ്രതീക്ഷയും പ്രത്യാശയും വളർത്തുന്നു.

ഉത്തരവാദിത്വബോധത്തിൽ വളരുന്ന കുട്ടി വൈകാരിക പക്വത ആർജ്ജിച്ചെടുക്കുന്നു. ജീവിത ത്തിൽ ചെറിയ പ്രശ്നങ്ങൾ മാതാപിതാക്കൾ ക്കൊപ്പം നിന്ന് പരിഹരിക്കാൻ പഠിക്കുന്ന കുട്ടി കൾ വൈകാരികതലത്തിൽ പക്വത ആർജ്ജിച്ചെടു ക്കുന്നതിനോടൊപ്പം ജീവിതാനുഭവങ്ങളെ സമചിത്ത തയോടെ നേരിടാനും പഠിക്കുന്നു. വൈകാരിക പക്വതയിൽ വളരാൻ പരിശ്രമിക്കുന്ന കുട്ടി ചെറിയ പ്രശ്നങ്ങൾ കാണുമ്പോൾ പകച്ചു നില്ക്കാതെ, പ്രശ്നങ്ങളിൽ നിന്ന് ഓടി അകലാതെ പ്രശ്നങ്ങളെ അഭിമുഖീകരിക്കാനും അതിജീവിക്കാനുമുള്ള കഴിവു നേടുന്നു. ജീവിതവിജയം നേടുന്നതിനാവശ്യമായ ക്രിയാത്മകമനോഭാവം രൂപപ്പെടുത്താൻ പഠിക്കുന്നു. വൈകാരികപക്വത പ്രാപിക്കുന്ന കുട്ടികൾ തങ്ങളുടെ പ്രശ്നങ്ങൾക്ക് കാരണം മറ്റുള്ളവരാണെന്ന് പഴി ചാരാതെ സ്വയം ഉത്തരവാദിത്വം ഏറ്റെടുത്ത് പരിഹ രിക്കാൻ പരിശ്രമിക്കുന്നു. അനുഗ്രഹീതമായ ഭാവി നമ്മുടെ കുഞ്ഞുങ്ങൾക്ക് ഉണ്ടാകണമെങ്കിൽ, സന്തോഷകരമായ ഒരു കുടുംബ ജീവിതം നമ്മുടെ കുഞ്ഞുങ്ങൾക്ക് ഉണ്ടാകാം എങ്കിൽ ആദ്യപാഠം വീട്ടിൽ നിന്ന് തന്നെ ആരംഭിക്കണം.

കുട്ടികൾ അർഹിക്കുന്നത് ചെയ്തുകൊടുക്കുന്ന തിനോടൊപ്പം അവരുടെ സമഗ്രമായ വളർച്ച ചെയ്യാൻ സാധിക്കുന്നത് കുടുംബത്തിൽ നിന്നാണ്. ഈ അവധി ക്കാലം ഇത്തരത്തിൽ പ്രയോജനകരമാക്കുവാൻ വീടുകൾക്കും, നമ്മുടെ ഇടവകൾക്കും, ആത്മീയ പ്രസ്ഥാനങ്ങൾക്കും സാധിക്കണം. സഭാ ബോധവും, ദൈവീക ചിന്തയും, സാമൂഹിക മൂല്യബോധവും ഉള്ള ഒരു തലമുറ നമുക്ക് ഉണ്ടാകുവാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ

# പരിശുദ്ധാത്മ പുതുക്കവും വെള്ളംതളിപ്പും

**ആമുഖം**

പെന്തിക്കോസ്തിപ്പെരുന്നാൾ പരിശുദ്ധാത്മാഗമനത്തിന്റെയും പരിശുദ്ധാത്മ പുതുക്കത്തിന്റെയും പെരുന്നാൾ ആകുന്നു. സ്വർഗ്ഗാരോഹണ സന്ദർഭം യേശുതമ്പുരാൻ നൽകിയ നിർദ്ദേശാനുസരണം ശിഷ്യസമൂഹം യരുശലേമിലേക്ക് മടങ്ങിയെത്തി അവർ പാർത്തിരുന്ന മാളികയിൽ ഒരുമനപ്പെട്ടു പ്രാർത്ഥിച്ചു (അപ്പോ. 1:12-14). പെന്തിക്കോസ്തി നാൾ അവർ ഒന്നിച്ചുകൂടി പ്രാർത്ഥിച്ചുകൊണ്ടിരിക്കെ പരിശുദ്ധാത്മാവ് അവരുടെമേൽ അഗ്നിയായി ഇറങ്ങി നിറഞ്ഞു. ഇന്നു നാം പെന്തിക്കോസ്തിപ്പെരുന്നാൾ ആചരിക്കുമ്പോൾ പരിശുദ്ധാത്മാ ഗമനത്തിന്റെയും നിറവിന്റേയും നിദർശനമായി പള്ളിയാകമാനവും ദൈവജനത്തിന്മേലും വെള്ളം തളിക്കുന്നു. പരിശുദ്ധാത്മ വ്യാപാരവും വെള്ളം തളിച്ചും എങ്ങനെ ബന്ധപ്പെടുത്താം എന്ന ചോദ്യം ഇവിടെ സംഗതമായി വരുന്നു. ആകയാൽ പെന്തിക്കോസ്തിപ്പെരുന്നാളിലെ വെള്ളം തളിപ്പ്' എന്ന അനുഷ്ഠാനത്തിന്റെ പൊരുളും പ്രസക്തിയും അന്വേഷിക്കുകയാണിവിടെ.

**1. ദാഹജലവും ജീവജലവുമായ പരിശുദ്ധാത്മാവ്**

യേശുതമ്പുരാന്റെ അടുക്കൽ വരുന്നവന് ദാഹജലമായും അവനിൽ വിശ്വസിക്കുന്നവന് ജീവജലമായും പരിശുദ്ധാത്മാവിനെ നൽകും എന്ന് യറുശലേം ദൈവാലയത്തിൽ വച്ച് യേശുതമ്പുരാൻ പ്രഖ്യാപിക്കുന്നു, ''ദാഹിക്കു ന്നവൻ എല്ലാം എന്റെ അടുക്കൽ വന്നു കുടിക്കട്ടെ. എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്തു പറയുന്നതു പോലെ ജീവജലത്തിന്റെ നദികൾ ഒഴുകും. അവൻ ഇത് തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത്'' (യോഹ. 7:37-39). ഇങ്ങനെ വെള്ളത്തെയും പരിശുദ്ധാത്മാവിനെയും കർത്താവ് തന്നെ ബന്ധിപ്പിക്കുന്നു. പരിശുദ്ധാത്മാവാകുന്ന ജലം ഒഴുകുന്നതും പകരുന്നതും പ്രവചന പൂർത്തീകരണമാണെന്നും യേശു തമ്പുരാൻ തന്നെ സൂചിപ്പിക്കുന്നു. യശ. 44:3 ആണ് പ്രവചന ഭാഗം: ''ദാഹിച്ചിരിക്കുന്നിടത്ത് ഞാൻ വെള്ളവും വരണ്ട നിലത്ത് നീരൊഴുക്കുകളും പകരും. നിന്റെ സന്തതിമേൽ എന്റെ ആത്മാവിനേയും നിന്റെ സന്താനത്തിന്മേൽ എന്റെ അനുഗ്രഹത്തേയും പകരും.

**2. പൊരുളും പൂർണ്ണതയും**

യേശുതമ്പുരാന്റെ സുപ്രധാനമായ ഈ പ്രഖ്യാപനം കൂടാരപ്പെരുന്നാളിലെ ഒരനുഷ്ഠാനത്തോട് ചേർന്നാണ് ഉണ്ടായത്. യഹൂദരുടെ കൂടാരപ്പെരുന്നാൾ ഏഴ് ദിവസം നീണ്ടുനിൽക്കുന്ന പെരുന്നാൾ ആകുന്നു. എട്ടാം ദിവസം സമാപിക്കുന്നു. പെരുന്നാളിന്റെ അവസാന ദിവസമാണ് കർത്താവ് പരിശുദ്ധാത്മ നിറവ് വെള്ളം ഒഴുകുന്നതു പോലെ ജീവദായകമായിത്തീരും എന്ന് വിളിച്ചറിയിക്കുന്നത്. പെസഹ, പെന്തിക്കോസ്തി, കൂടാരപ്പെരുന്നാൾ എന്നീ മൂന്ന് പെരുന്നാളുകളിൽ ഏറെ പ്രാധാന്യത്തോടെ ആഘോഷിച്ചു വന്നത് കൂടാരപ്പെരുന്നാൾ ആയിരുന്നു. പെരുന്നാളിന്റെ ഓരോ ദിവസവും ആചാര്യൻ യറുശലേം നഗരത്തിന്റെ പ്രാന്തത്തിലുള്ള ശീലോഹാം കുളത്തിൽ നിന്ന് ഒരു സ്വർണ്ണക്കുടം നിറയെ

വെള്ളം കോരിയെടുത്ത് ദേവാലയത്തിലേക്ക് പുറപ്പെടും. ആചാര്യൻ ദേവാലയത്തിന്റെ നീർവാതിൽ വഴി പ്രവേശിക്കുമ്പോൾ ''നിങ്ങൾ സന്തോഷത്തോടെ രക്ഷയുടെ ഉറവുകളിൽ നിന്ന് വെള്ളം കോരും'' എന്ന പ്രവചനവാക്യം (യെശ. 12:3) ദൈവജനം ഉരുവിടും. വെള്ളം ദേവാലയത്തിനുള്ളിൽ ബലിപീഠത്തിൽ കാഴ്ചയായി ഒഴിച്ചർപ്പിക്കും. അപ്പോൾ ലേവ്യർ, ''യഹോവയെ സ്തുതിപ്പിൻ'' എന്ന് തുടങ്ങുന്ന ഹാലേൽ സങ്കീർത്തനങ്ങൾ (113118 വരെയുള്ള സങ്കീർത്തനങ്ങൾ സ്തുതിപ്പിന്റെ സങ്കീർത്തനങ്ങൾ എന്നർത്ഥം വരുന്ന ഹാലേൽ സങ്കീർത്തനങ്ങൾ എന്നറിയപ്പെടുന്നു) ആലപിക്കും. ''യഹോവയ്ക്ക് സ്തോത്രം ചെയ്വിൻ; അവൻ നല്ലവനല്ലോ; അവന്റെ ദയ എന്നേയ്ക്കുമുള്ളതാകുന്നു'' (118:29) എന്ന് ചൊല്ലി കീർത്തനാലാപം അവസാനിക്കുന്നു. മിസ്രയീമിൽ നിന്ന് പുറപ്പെട്ട യിസ്രായേൽ ജനം വാഗ്ദത്തനാട്ടിലേക്കുള്ള മരുപ്രയാണത്തിൽ കൂടാരങ്ങളിൽ താവളമടിച്ച് തങ്ങി. കൂടാരവാസത്തിൽ നിന്ന് ഐശ്വര്യത്തിന്റെയും അനുഗ്രഹത്തിന്റെയും സ്ഥിരവാസത്തിലേക്ക് വഴി നടത്തിയ ദൈവത്തെ സ്തോത്രം ചെയ്യാനുള്ള പെരുന്നാളാണ് കൂടാരപ്പെരുന്നാൾ. മരുപ്രയാണ കാലം രഫീദിമിൽ വച്ച് തീക്കപ്പാറയിൽ നിന്ന് ജലം പ്രവഹിപ്പിച്ച് ദാഹം തീർത്ത് അനുഗ്രഹിച്ച ദൈവത്തെ നന്ദിയോടെ സ്തോത്രം ചെയ്യാനാണ് ബലിപീഠത്തിൽ വെള്ളമൊഴുക്കിയർപ്പിക്കുന്ന അനുഷ്ഠാനം കൂടാരപ്പെരുന്നാളിൽ ക്രമീകരിച്ചിരുന്നത്. യേശുതമ്പുരാനാകട്ടെ, ഈ അനുഷ്ഠാനത്തിന്റെ പൊരുൾ ഒരു പടി കൂടി ഉയർത്തി ക്കൊണ്ടു പോകുന്നു. വെള്ളമൊഴുക്ക് ദൈവജനത്തിന്മേലുള്ള പരിശുദ്ധാത്മ ദാനത്തിന്റെ ഒഴുക്കായി മുൻ കാണുന്നു. ഈ ദൈവകൃപ പെന്തിക്കോസ്തിയിൽ നിറവേറി. മറ്റൊരുവിധത്തിൽ പറഞ്ഞാൽ പഴയനിയമത്തിലെ കൂടാര പെരുന്നാളിന്റെ പൊരുൾ പുതിയനിയമത്തിലെ പെന്തിക്കോസ്തിയുടെ പരിശുദ്ധാത്മ നിറവിന്റെ പൂർണ്ണതയിൽ പൂർത്തീകരിക്കപ്പെടുന്നു. പെന്തിക്കോസ്തി പ്പെരുന്നാളിൽ ബലിപീഠത്തിനു മുമ്പിൽ പദവിയിൽ സമർപ്പിക്കുന്ന വെള്ളം അനുഗ്രഹത്തിന്റെ തളിപ്പായി, പരിശുദ്ധാത്മ വ്യാപാരത്തിന്റെ പ്രവാഹമായി, പ്രകാശനമായി, പുതുക്കമായി സഭ സ്വീകരിക്കുന്നു. ചേർത്ത് പറയട്ടെ, എല്ലാ നിവേദ്യങ്ങളും പ്രസാദമായി ഭവിക്കുന്നു. ദൈവമുമ്പാകെ അർപ്പിക്കുന്ന ധൂപം പരിമളധൂപമായും കാഴ്ചവെയ്ക്കുന്ന അപ്പവീഞ്ഞുകൾ തിരുശരീരരക്തങ്ങളായും സഭ സ്വീകരിക്കുന്നുണ്ടല്ലോ.

### 3. വെള്ളം തളിപ്പും പരിശുദ്ധാത്മദാനവും

പെന്തിക്കോസ്തി പെരുന്നാളിലെ വെള്ളം തളിപ്പും പരിശുദ്ധാത്മദാനവുമായി ചേർന്നുവരുന്ന മറ്റൊരു പ്രവചന ഭാഗം യഹ. 36:25-27 അത്. ''ദൈവമക്കളുടെ മേൽ ദൈവം നിർമ്മല ജലം തളിക്കും. അങ്ങനെ അവർ നിർമ്മലരായിത്തീരും. പുതിയോരു ഹൃദയവും പുതിയൊരു ആത്മാവും ഉള്ളവരായി അവർ രൂപാന്തരപ്പെടും. പരിശുദ്ധാത്മാവ് ഉള്ളിൽ നിവസിക്കുന്ന ദൈവജനം അവന്റെ പ്രമാണങ്ങളിൽ നടക്കും. പ്രവചനത്തിലെ പ്രസക്തഭാഗം ഇവിടെ ഉദ്ധരിക്കുന്നു. ''ഞാൻ നിങ്ങളുടെമേൽ നിർമ്മല ജലം തളിക്കും. നിങ്ങൾ നിർമ്മലരായിത്തീരും. ഞാൻ നിങ്ങൾക്ക് പുതിയോരു ഹൃദയം തരും. പുതിയോരു ആത്മാവിനെ ഞാൻ നിങ്ങളുടെ ഉള്ളിൽ ആക്കും; ഞാൻ എന്റെ ആത്മാവിനെ നിങ്ങളുടെ ഉള്ളിൽ ആക്കി നിങ്ങളെ എന്റെ ചട്ടങ്ങളിൽ നടക്കുമാറാക്കും'' (യഹ 36:25-27). തുടർന്ന് യഹ. 37-ാം അദ്ധ്യായം ജീവൻ നൽകുന്ന പരിശുദ്ധാത്മാവിന്റെ ആഗമനത്തേയും വ്യാപാരത്തേയും കുറിച്ചുള്ള സുപ്രധാനമായ പ്രവചനമാണെന്നും ചേർത്ത് ചിന്തിക്കാം.

### 4. വെള്ളവും പരിശുദ്ധാത്മ വ്യാപാരവും

ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു (ഉല്പത്തി 1:2). ആദിയിൽ, ആദ്യ സൃഷ്ടിയിൽ, ഇല്ലായ്മയിൽ നിന്ന് ഉണ്മയിലേക്കുള്ള പരിവൃത്തിയിൽ വെള്ളത്തിന്മീതെ പരിവർത്തിക്കുന്ന പരി ശുദ്ധാത്മാവിനെ ദൈവവചനം കാണിച്ചുതരുന്നു. പുതുസൃഷ്ടിയായി, പുതു മനുഷ്യനായി വി. സ്നാനത്തിലൂടെ നാം പുനർജനിക്കുമ്പോഴും വെള്ളത്തിൻ മീതെ പരിവർത്തിക്കുന്ന പരിശുദ്ധാത്മാവിനെ നമുക്ക് കാണാം. കർത്താവ് തന്നെ നിക്കോദിമോസിനോടു കല്പിക്കുന്നു, ''ആമേൻ, ആമേൻ ഞാൻ നിന്നോടു പറയുന്നു: വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല'' (യോഹ. 3:5). യേശു തമ്പുരാൻ നൽകുന്ന സ്നാനം പരിശുദ്ധാത്മാവിലും തീയിലുമുള്ള (പരിശുദ്ധാത്മാവാകുന്ന അഗ്നിയിലുള്ള സ്നാനം ആകുന്നു (മത്തായി 3:11) എന്ന് യോഹന്നാൻ സ്നാപകൻ മുന്നറിയിക്കുന്നു. ഇക്കാരണത്താലത്രെ പരിശുദ്ധാത്മാഭിഷേക തൈലമായ പരിശുദ്ധ മൂറോൻ സ്നാന ജലത്തിൽ പകരുന്നത്. അങ്ങനെ പരിശുദ്ധ സ്നാനം വെള്ളത്തിലും ആത്മാവിലുമുള്ള സ്നാനമായി പരിണമിക്കുന്നു. പരിശുദ്ധ സ്നാനത്തിലൂടെയും

പരിശുദ്ധ മൂറോൻ തൈലം കൊണ്ടുള്ള അഭിഷേകത്തിലൂടെയും ലഭിച്ച പരിശുദ്ധാത്മനിറവും നിവാസവും പെന്തിക്കോസ്തിയിലെ വെള്ളം തളിപ്പിലൂടെ പുതുക്കപ്പെടുന്നു. ഈ നിലയിൽ പെന്തിക്കോസ്തിയിലെ വെള്ളം തളിച്ച് വിശുദ്ധ സ്നാനത്തിന്റെ തുടരനുഭവമായി കാണാനാവും.

**5. മുട്ടുകുത്തലിന്റെ ശുശ്രൂഷ**

പെന്തിക്കോസ്തിപ്പെരുനാളിന്റെ ശുശ്രൂഷ മുട്ടുകുത്തലിന്റെ ശുശ്രൂഷയത്രെ. ഈ ശീർഷകം പരിശുദ്ധാത്മ പുതുക്കത്തിനായുള്ള മുട്ടുകുത്തലിന്റെ ശുശ്രൂഷ' എന്നും വിടർത്തിപ്പറയാം. ദനഹാപ്പെരുന്നാളിന്റെ ശുശ്രൂഷ വെള്ളം വാഴ്വിന്റെയും ഊശാനായുടേത് കുരുത്തോല വാഴ്വിന്റെയുമാണെങ്കിൽ പെന്തിക്കോസ്തിയുടേത് മുട്ടുകുത്തലിന്റെ ശുശ്രൂഷയെന്ന് വിശേഷിപ്പിക്കുന്നു. ആചാര്യരോടൊപ്പം ദൈവജനവും പരിശുദ്ധ ദൈവസിംഹാസനത്തിൻ മുമ്പാകെ മുട്ടുകുത്തി ''കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമേ'' എന്നർത്ഥത്തിൽ ''കുറിയേലായിസ്സോൻ എന്ന് ആവർത്തിച്ചു ചൊല്ലുന്നു. അപ്പോൾ പ്രധാന കാർമ്മികൻ മുട്ടുകുത്തി നിന്ന് ആരാധക സമൂഹത്തിന്മേൽ പരിശുദ്ധാത്മനിവാസം ഉണ്ടാവാൻ രഹസ്യമായി പ്രാർത്ഥിക്കുന്നു. പ്രാർത്ഥന തീരുമ്പോൾ പ്രധാന കാർമ്മികൻ ''ദൈവത്തിന്റെ (പരിശുദ്ധാത്മ ശക്തിയാൽ നിങ്ങൾ എഴുന്നേൽക്കുവിൻ'' എന്ന് ആഹ്വാനം ചെയ്യുന്നു. തുടർന്ന് വെള്ളമെടുത്ത് പ്രധാന കാർമ്മികൻ ത്രോണോസിന്മേലും പരിശുദ്ധ മദ്ബഹായിലും പള്ളിയിലാകമാനവും ദൈവജനത്തിന്മേലും തളിക്കുന്നു. ഇവിടെ പ്രധാന കാർമ്മികൻ മുട്ടുകുത്തിക്കൊണ്ടു നടത്തുന്ന പ്രാർത്ഥനയുടെ കേന്ദ്രബിന്ദു ദൈവജനമാകുന്നു; ദൈവജനത്തിന്റെ പരിശുദ്ധാത്മ ശുദ്ധീകരണത്തിനും പുതുക്കത്തിനുമായും ആകുന്നു.

**6. പുതുക്കം സമഗ്രം**

വെള്ളം തളിച്ചു മൂലമുള്ള ശുദ്ധീകരണവും പുതുക്കവും ദൈവജനത്തിനു മാത്രമുള്ളതല്ല. അവരോടൊപ്പം ദൈവാലയം മുഴുവനും ശുദ്ധീകരണത്തിന്റേയും പുതുക്കത്തിന്റേയും പരിധിയിൽ വരുന്നു. അതുകൊണ്ട് വിശുദ്ധ ത്രോണോസിന്മേലും വിശുദ്ധ മദ്ബഹായിലും പള്ളിയാകമാനവും വെള്ളം തളിക്കുന്നത്. വിശുദ്ധ ദേവാലയ കൂദാശ (പ്രതിഷ്ഠ) യുടെ സന്ദർഭം വി. ത്രോണോസും വിശുദ്ധ മദ്ബഹായും പള്ളിയും വിശുദ്ധ മൂറോൻ കൊണ്ട് അഭിഷേകം ചെയ്യുന്നുണ്ടല്ലോ. ഈ കർമ്മത്തിലൂടെ കല്ലും കമ്പിയും തടിയും കൊണ്ടുണ്ടാക്കപ്പെട്ട പള്ളിയുടെ ഭൗതിക ഘടനയും പരിശുദ്ധാത്മ ചൈതന്യം കൊണ്ട് നിറയുന്നു. ഈ ഘടന നിർജ്ജീവമെന്നു നമ്മുടെ സാധാരണയുക്തി വ്യവഹരിക്കുന്നു. എന്നാൽ അവ ഈ അഭിഷേകത്തിലൂടെ സജീവാർത്ഥമുള്ളതായിത്തീരുന്നു എന്ന് ദേവാലയ കൂദാശയുടെ ക്രമത്തിൽത്തന്നെ എടുത്തു പറയുന്നു. മാത്രമല്ല ആധുനിക ശാസ്ത്രപ്രകാരം നിർജീവം എന്നൊന്നില്ല. ആധുനിക ഭൗതികശാസ്ത്രം കണ സിദ്ധാന്തത്തിലൂടെ (Particle Physics) ഇത് ശരിവയ്ക്കുന്നു. വസ്തുപ്രപഞ്ചത്തിലുള്ള ഓരോ അണുവും അതിൽത്തന്നെ ഒരു ജൈവപ്രപഞ്ചം ഉൾക്കൊള്ളുന്നു. ദേവാലയ ശുദ്ധീകരണം നമ്മുടെയും ശുദ്ധീകരണമാവുന്നു. മൂറോൻ കൊണ്ട് അഭിഷേക മുദ്രയിടുമ്പോൾ ഈ പള്ളിയേയും ഞങ്ങളേയും ശുദ്ധീകരിക്കേണമേ എന്നു പ്രാർത്ഥിക്കുന്നുണ്ടല്ലോ. പെന്തിക്കോസ്തിയിലെ വെള്ളം തളിച്ചും ഇങ്ങനെ ദൈവമക്കളുടേയും ദേവാലയം മുഴുവന്റേയും ശുദ്ധീകരണവും പുതുക്കവുമാകുന്നു. വിശുദ്ധ മാമോദീസായിലൂടെയും ദേവാലയ കൂദാശയിലൂടെയും ലഭിച്ച പരിശുദ്ധാത്മാഭിഷേകം പെന്തിക്കോസ്തി പെരുന്നാളിൽ പുതുക്കപ്പെടുന്നു എന്ന് വെള്ളം തളിപ്പിലൂടെ അർത്ഥമാക്കുന്നു. ഈ പുതുക്കം സമഗ്രമാകുന്നു എന്നതിനാൽ ദൈവമക്കളും ദേവാലയം മുഴുവനായും വെള്ളം തളിപ്പിന്റെ പരിധിയിൽ വരുന്നത്.

**7. മുഴുകലും കഴുകലും തളിപ്പും**

പെന്തിക്കോസ്തിപ്പെരുന്നാൾ കഴിഞ്ഞ് വരുന്ന ദിവസങ്ങളിൽ സഭയിലെ എല്ലാ ഭവനങ്ങളും ശുദ്ധീകരിക്കുന്ന ഒരു പതിവുണ്ടല്ലോ. ഇതു വളരെ അർത്ഥപൂർണ്ണമാണ്. പെന്തിക്കോസ്തിയുടെ പരിശുദ്ധാത്മ നിറവിന്റെ തളിപ്പ് നമ്മുടെ ഭവനങ്ങളിലും എത്തണം; അത് നമ്മുടെ ഭവനങ്ങളേയും ഭവനാംഗങ്ങളേയും ശുദ്ധീകരിക്കുന്ന തളിപ്പായി ഭവിക്കണം. വിശുദ്ധ മാമോദീസായിലൂടെ നാം പരിശുദ്ധാത്മ നിവാസമുള്ള ദൈവത്തിന്റെ മന്ദിരമായിത്തീരുന്നു. ഇതിന്റെ തുടർച്ചയെന്നോണം പള്ളിയും ഭവനങ്ങളും ദൈവത്തിന്റെ മന്ദിരങ്ങളായി ഭവിക്കുന്നു. വിശുദ്ധമാമോദീസാ, ദേവാലയ ശുദ്ധീകരണം, ഭവന ശുദ്ധീകരണം എന്നീ അനുഷ്ഠാനങ്ങൾ പരസ്പരപൂരകങ്ങളായി നിൽക്കുന്നു, അർത്ഥത്തിലും അനുഭവത്തിലും.

ഇതോടു ചേർന്ന് നാം ശ്രദ്ധിക്കുന്ന മറ്റൊരു കാര്യം പെന്തിക്കോസ്തിയിലെ തളിപ്പിന്റെ വെള്ളം വാഴ്ത്തുന്നില്ല. ഭവന വാഴ്വിനുള്ള വെള്ളവും വാഴ്ത്തുന്നില്ല. അടുത്തകാലത്ത് മാത്രമാണ് വെള്ളം വാഴ്ത്തുന്നതായി ഭവന വാഴ്വിന്റെ ക്രമത്തിൽ

ചേർത്തിരിക്കുന്നത്. കാൽകഴുകൽ ശുശ്രൂഷയ്ക്ക് വെള്ളത്തിന്മേലുള്ള പ്രാർത്ഥന ക്രമീകരിച്ചിരിക്കുന്നു. എന്നാൽ വാഴ്ത്തുന്നില്ല. റമ്പാൻ സ്ഥാന (ദയറോയൂസോ) ശുശ്രൂഷയിൽ സ്ഥാനാർത്ഥിയുടെ കാൽകഴുകുന്ന കർമ്മത്തിലും വെള്ളം വാഴ്ത്തുന്നില്ല. വിശുദ്ധ കുർബ്ബാനയിൽ ഒരുക്കശുശ്രൂഷയുടെ സന്ദർഭ ത്തിലും അനാഫോറാ തുടങ്ങുമ്പോഴും പ്രാർത്ഥിച്ച് കൈകൾ കഴുകുന്നു. വെള്ളം വാഴ്ത്തുന്നില്ല. എന്നാൽ വിശുദ്ധ മാമോദീസാ ശുശ്രൂഷയ്ക്കും വിശുദ്ധ ദനഹാ ശുശ്രൂഷയ്ക്കും വെള്ളം വാഴ്ത്തുന്ന പ്രത്യേക ശുശ്രൂഷ ക്രമീകരിച്ചിരിക്കുന്നു. വിശുദ്ധ ദനഹാ കർത്താ വിന്റെ മാമോദീസായുടെ ഓർമ്മയും അത് കാലി കമാക്കുന്ന അനുഷ്ഠാനവുമാണല്ലോ. ഈ രണ്ട് അനുഷ്ഠാനങ്ങളിലൂടെയും ലഭിക്കുന്ന ശുദ്ധീകരണ ത്തിന്റെയും പുതുക്കത്തിന്റെയും തുടർച്ചയാണ് വിവിധ സന്ദർഭങ്ങളിലെ വെള്ളം കൊണ്ടുള്ള കഴുകലും തളിപ്പും എന്ന് സഭ തിരിച്ചറിയുന്നു. എല്ലാ അനു ഷ്ഠാനങ്ങളിലും വെള്ളത്തിലുള്ള മുഴുകലും കഴുകലും തളിപ്പും അടിസ്ഥാനപരമായും ആത്യന്തികമായും ശുദ്ധീകരണം തന്നെയാകുന്നു.

**8. വായു, വെള്ളം, തീ, തൈലം**

വായു, വെള്ളം, തീ, തൈലം എന്നിവ സഭയുടെ വിവിധ അനുഷ്ഠാനങ്ങളിലായി ഉപയോഗിക്കുന്നു. പുറമേ വ്യത്യസ്തം എന്ന് തോന്നുമെങ്കിലും ഇവ തമ്മിലുള്ള പാരസ്പര്യം ശ്രദ്ധേയമാണ്. വായു പ്രാണവായുവാണല്ലോ; കാരണം ജീവന്നാധാരമായ ഓക്സിജൻ അതിൽ ഉൾക്കൊള്ളുന്നു. ആത്മാവ് എന്ന മലയാളം വാക്കിനും, റൂഹോ എന്ന സുറിയാനി വാക്കിനും, റൂവാഹ് എന്ന എബ്രായ വാക്കിനും പ്നൂമ എന്ന ഗ്രീക്ക് വാക്കിനും ഒരു പോലെ ശ്വാസം, കാറ്റ്, വായു, എന്നീ അർത്ഥങ്ങളാണുള്ളത്. ഉദാഹരണമായി യഹ. 36:26-27 ൽ ആത്മാവ് എന്ന തിനും 37:8, 9 ൽ ശ്വാസം, കാറ്റ് എന്നിവയ്ക്കും പഴയ നിയമ എബ്രായ ഭാഷയിൽ റുവാഹ് എന്നും സുറിയാനി യിൽ റൂഹോ എന്നും ഗ്രീക്കിൽ (LXX) പ്നൂമ എന്നും ഉപയോഗിച്ചിരിക്കുന്നു. യഹ. 37:9 ൽ ഇങ്ങനെ പറയുന്നു, ''ശ്വാസമേ നീ നാല് കാറ്റുകളിൽ നിന്നും വന്ന് ഈ നിഹതന്മാർ ജീവിക്കേണ്ടതിന് അവരുടെമേൽ ഊതുക. ഇവിടെ ശ്വാസം, കാറ്റ് ഈ വാക്കുകളും ഊതുക' എന്ന വാക്കും പ്രത്യേകം ശ്രദ്ധിക്കാം. കൂടാതെ ഇതൗ പ്രവചന പശ്ചാത്തലം വച്ച് കൊണ്ട് യോഹ. 20:22 വായിക്കാം, ''അവൻ (യേശു) അവരുടെ (ശിഷ്യരുടെ) മേൽ ഊതി അവരോട്, പരിശു ദ്ധാത്മാവിനെ കൈക്കൊൾവീൻ.'' ഇവിടെ ഊതുക എന്ന ക്രിയയോട് ചേർന്നുവരുന്നത് ശ്വാസവും, വായുവും, കാറ്റും തന്നെയാണല്ലോ. യോഹ. 3:8-ൽ യോഹന്നാൻ തന്നെ യേശുതമ്പുരാന്റെ വചനം ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട്, ''കാറ്റ് ഇഷ്ടമുള്ളടത്ത് ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു; എങ്കിലും അത് എവിടെ നിന്നുവരുന്നു എന്നും എവിടേക്ക് പോകുന്നു എന്നും അറിയുന്നില്ല; ആത്മാവിനാൽ ജനിച്ചവനെല്ലാം അതുപോലെ ആകുന്നു. ഇവിടെ കാറ്റ് എന്നതിന് പ്നൂമ എന്നും ഊതുന്നു എന്നതിന് കാറ്റ് ഊതുന്നു എന്ന് വാച്യാർത്ഥം വരുന്ന പ്നൂമാ യുടെ ക്രിയാരൂപവും ആത്മാവിന് പ്നൂമാ എന്ന് സാധാരണപോലെയും ഉപയോഗിച്ചിരിക്കുന്നു അപ്പോ സ്തല പ്രവർത്തികൾ 2-ാം അദ്ധ്യായത്തിൽ (14 വാക്യങ്ങൾ) പരിശുദ്ധാത്മാവിന്റെ നിറവിന് മുന്നോടിയായി കൊടിയകാറ്റും അഗ്നിജ്വാലയും ഉണ്ടായതായി വിവരിക്കുന്നു. ഇവിടെ 'കാറ്റ്' എന്നതിന് എന്ന വാക്കിന്റെ തന്നെ മൂലത്തിൽ നിന്ന് നിഷ്പ ദിച്ചിട്ടുള്ള പ്നോയി എന്ന വാക്ക് ഉപയോഗിച്ചിരിക്കുന്നു. ഈ വിവരണങ്ങളിലൂടെ വായു, ശ്വാസം, കാറ്റ് എന്നീ ഭൗതിക പ്രതിഭാസത്തെ വിവരിക്കുന്നതിന് ഉപ യോഗിക്കുന്ന വാക്കും ആത്മാവ് എന്ന ആദ്ധ്യാത്മിക കാര്യത്തെ കാണിക്കുന്ന വാക്കും മൂലഭാഷകളിൽ (എബ്രായ, സുറിയാനി, ഗ്രീക്ക്) ഒന്നുതന്നെയാണെന്ന് വരുന്നു. ഇതിലൂടെ രണ്ട് കാര്യങ്ങൾ സൂചിതമാവുന്നു: (i) ഭൗതികവും ആദ്ധ്യാത്മികവും എന്ന തരംതിരിവ് ഇല്ലാതെയാവുന്നു. (ii) ആദ്ധ്യാത്മികചൈതന്യം ഭൗതിക പ്രതിഭാസങ്ങളിലൂടെ സംക്രമിക്കപ്പെടുന്നു.

അന്തരീക്ഷവായുവിൽ പ്രാണവായു (ഓക്സിജൻ അടങ്ങിയിരിക്കുന്ന പ്രകാരം വെള്ളത്തിലും പ്രാണ വായു (ഓക്സിജൻ) ഉൾക്കൊണ്ടിരിക്കുന്നു (വെള്ളം = H2O). ഒന്ന് വാതകരൂപവും മറ്റൊന്ന് ദ്രവരൂപ വുമാണ്. ഉൽപ്പത്തി 13-ൽ വെള്ളത്തിൻ മീതെ പരിവ ർത്തിച്ചുകൊണ്ടിരുന്ന ആത്മാവിനെപ്പറ്റി പറയുമ്പോൾ അത് കാറ്റ് എന്ന ഭൗതികാർത്ഥത്തിലും പരിശുദ്ധാ ത്മാവ് എന്ന ആദ്ധ്യാത്മികാർത്ഥത്തിലും പ്രസക്ത മാണെന്ന് ചൂണ്ടിക്കാണിക്കട്ടെ. അഭിന്നവും അഖണ്ഡ വുമായി ഒരു ഉയർന്ന മനസ്സിന് പ്രാപ്യമായ അഭേദചിന്ത ഇവയ്ക്കെല്ലാം അന്തർധാരയായി വരുന്നു എന്ന് നാം തിരിച്ചറിയുക. പ്രാണവായു ഇല്ലാതെ തീയില്ല. തൈലം അഗ്നിയ്ക്ക് ഊർജ്ജ സ്രോതസ്സായും വരുന്നു. വെള്ളവും തൈലവും ദ്രവരൂപമാണ്; വെള്ളവും, തൈലവും, അഗ്നിയും ദൃശ്യവുമാകുന്നു.

ശേഷം 13-ാം പേജിൽ

ഫാ. ഷിബു വർഗ്ഗീസ് മെഴുവേലി



# സ്വർഗ്ഗാരോഹണവും പെന്തിക്കോസ്തിയും

**ആമുഖം**

പരിശുദ്ധാത്മ സഭ രക്ഷകനായ യേശുക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനും പ്രത്യാശാഭാസുരമായ ഉത്ഥാനപ്പെരുന്നാളിനും ശേഷം പ്രധാനമായി ആചരിക്കുന്നയാണല്ലോ സ്വർഗ്ഗാരോഹണ പെന്തിക്കോസ്തി പെരുന്നാളുകൾ. പെന്റാ, കോസ്റ്റാ എന്നീ രണ്ടു ഗ്രീക്കു വാക്കുകൾ ഒന്നിച്ചു ചേരുമ്പോൾ 'അമ്പതാം നാൾ' എന്നർത്ഥം വരുന്ന ''പെന്തിക്കോസ്തി'' എന്ന വാക്ക് ലഭ്യമാകുന്നു. വിശുദ്ധ വേദഗ്രന്ഥത്തിൽ അപ്പോസ്തോലപ്രവൃത്തികൾ രണ്ടാം അദ്ധ്യായം മുഴുവനായും പ്രത്യേകിച്ച് 1-13 വരെയുള്ള വാക്യങ്ങളിൽ സൂചിപ്പിച്ചിരിക്കുന്ന സംഭവമാണ് പെന്തിക്കോസ്തിപ്പെരുന്നാളിന്റെ വേദാടിസ്ഥാനം. വി. യോഹന്നാന്റെ സുവിശേഷം 16-ാം അദ്ധ്യായം 6-8 വരെയുള്ള വേദഭാഗത്തിന് നിറവേറലാണ് പെന്തിക്കോസ്തിപ്പെരുന്നാൾ. ഭാഷകളുടെയും വാക്കുകളുടെയും ഏകീകരണമായി പെന്തിക്കോസ്തിപ്പെരുന്നാൾ കാണാം. ഉല്പത്തി 11-ാം അദ്ധ്യായത്തിൽ പ്രതിപാദിക്കുന്ന ബാബേൽ ഗോപുര നിർമ്മാണവും ദൈവഹിതത്താലുള്ള തകർച്ചയും അവരുടെ ഭാഷയെയും സംവേദനത്തെയും നശിപ്പിച്ചു കൊണ്ടാണെങ്കിൽ പരിശുദ്ധാത്മ വ്യാപാരത്താൽ പെന്തിക്കോസ്തിയിലെ വിവിധ ദേശഭാഷകളെ എല്ലാവർക്കും ഗ്രഹിക്കാവുന്ന ഐക്യത്തിൽ ദൈവം ആക്കിത്തീർക്കുന്നു. ആ വിധത്തിൽ പെന്തിക്കോസ്തിപ്പെരുന്നാൾ ദൈവീക ഐക്യത്തിന്റെയും അനുരഞ്ജനത്തിന്റെയും ഒരുമയുടെയും പെരുന്നാളായി മനസ്സിലാക്കാം. ക്രിസ്തീയ സഭയുടെ പ്രാരംഭം കുറിക്കുന്നു എന്നതിനാൽ സഭയുടെ ജന്മദിനം (BIRTHDAY OF CHURCH) എന്ന് സത്യസഭയുടെ പിതാക്കന്മാർ വിവക്ഷിക്കുന്നുമുണ്ട്.

പെന്തിക്കോസ്തിപ്പെരുന്നാൾ ക്രമത്തെ ''മുട്ടുകുത്തലിന്റെ ക്രമം'' എന്നും നിർവ്വചിക്കുന്നുണ്ട്. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മൂന്നു ശുശ്രൂഷകൾ നിർവ്വഹിക്കുമ്പോൾ ഓരോന്നിന്റെയും അവസാനപാദത്തിൽ ആശീർവദിക്കാത്ത അഥവാ വാഴ്ത്തപ്പെടാത്ത ജലത്താൽ തളിപ്പിന്റെ ശുശ്രൂഷ നിർവ്വഹിക്കുന്നു. ദനഹാ പെരുന്നാളിലെപ്പോലെ ജലം വാഴ്ത്തിയാൽ തളിക്കുമ്പോൾ താഴെപതിക്കുമെന്നതിനാൽ പെന്തിക്കോസ്തിപ്പെരുന്നാളിലെ പാത്രങ്ങളിലുള്ള വെള്ളം ത്രിത്വ നാമത്തിൽ വാഴ്ത്താറില്ല. എങ്കിലും ജലം പരിശുദ്ധാത്മ പ്രതീകമാണ്. വെളിപ്പാടു പുസ്തകം 22-ാം അദ്ധ്യായം ഒന്നാം വാക്യത്തിൽ വീഥിയുടെ നടുവിൽ ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽ നിന്ന് പുറപ്പെടുന്നതായി പളുങ്കുപോലെ ശുഭ്രമായ ജീവജല നദിയെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നുവല്ലോ. ആ അർത്ഥത്തിലാണ് ദർഗ്ഗായിൽ (ത്രോണോസിന്റെ പടി) വയ്ക്കുന്ന പാത്രത്തിലെ ജലം തളിപ്പിനായി ഉപയോഗിക്കുന്നത്.

സ്വർഗ്ഗാരോഹണം, പെന്തിക്കോസ്തി എന്നീ മഹത് ദിനങ്ങളെ അപഗ്രഥിക്കുമ്പോൾ ക്രിസ്തീയ സത്യവിശ്വാസികൾ അവശ്യം അറിഞ്ഞിരിക്കേണ്ട ചില വസ്തുതകൾ ഉദ്ധരിച്ചുകൊള്ളട്ടെ. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര-രക്ഷണ്യ പ്രവർത്തനങ്ങൾ രഹസ്യസമ്പുഷ്ടങ്ങളാണെന്ന് നാം വിശ്വസിക്കുന്നുവല്ലോ. ഉയരത്തിൽ നിന്ന് ഒരു ദൈവം ഇറങ്ങി വന്ന് മാനുഷ വേഷം ധരിച്ച് നമ്മെപ്പോലെ ജീവിച്ച്, ചില സത്യപ്രമാണങ്ങൾ ഉപദേശിച്ച് തിരികെപ്പോയതായിട്ടാണ് ഭൂരിഭാഗം ക്രിസ്ത്യാനികളും യേശുക്രിസ്തുവിനെപ്പറ്റി ഗ്രഹിക്കുന്നത്. എന്നാൽ താൻ

ജനിച്ചപ്പോഴും ഭൂമിയിൽ പരസ്യശുശ്രൂഷ നിർവ്വഹിച്ചപ്പോഴും കഷ്ടതയും പീഡാനുഭവവും കുരിശുമരണവും ഏറ്റപ്പോഴും ത്രിയേക ദൈവത്തിൽ രണ്ടാമനായി സ്ഥിതി ചെയ്തിരുന്നു. പരിശുദ്ധ ത്രിത്വത്തിലെ ആളത്വങ്ങളുടെ എണ്ണത്തിൽ കുറവുവന്നുമില്ല. പിതാവിന്റെ വലത്തുഭാഗത്ത് തന്റെ സ്ഥാനത്തിന് മർത്തീകരണം മൂലം യാതൊരുവിധ ഭ്രംശവും സംഭവിച്ചിട്ടില്ല. അങ്ങനെ സംഭവിക്കുക സാധ്യവുമല്ല. നമ്മുടെ മനുഷ്യത്വത്തെ ത്രിത്വത്തിൽ രണ്ടാമൻ സ്വീകരിച്ചു എന്നതിനാൽ മനുഷ്യത്വത്തിന്റെ ഭാവം ഉൾക്കൊള്ളുകയും സ്വർഗ്ഗാരോഹണത്തോടു കൂടി സ്വർഗ്ഗീയ പിതാവിന്റെ സന്നിധിയിൽ നമ്മുടെ മനുഷ്യത്വത്തിന് പ്രവേശനവും അവകാശവും സിദ്ധിക്കുകയും ചെയ്തു. 'ത്രിത്വം' എന്നത് നിർവ്വചിക്കാൻ പ്രയാസമെന്നതുപോലെ നമ്മുടെ മനുഷ്യാവതാര കൃത്യങ്ങൾ നിർവ്വഹിച്ചപ്പോഴും ത്രിത്വത്തിൽ തന്നെ സ്ഥിതി ചെയ്തു എന്നതും രഹസ്യാത്മകവും ദുർഗ്രഹവും ആകുന്നു. സ്ഥലകാല പരിമിതികൾക്കധീനമായ ഭാഷയിലും ചിന്തയിലും ഇതിനെ അപഗ്രഥിക്കുവാൻ സാദ്ധ്യമല്ലെങ്കിലും ത്രിത്വത്തിന്റെ നിത്യതയിലും അനാന്ത്യതയിലും വിശ്വസിക്കുന്ന സത്യവിശ്വാസികൾക്ക് ത്രിത്വത്തിന്റെ എണ്ണത്തിന് ഭംഗം വരാതെയുള്ള പുത്രന്റെ മർത്തീകരണ പ്രവർത്തനങ്ങളെയും വിശ്വസിക്കാവുന്നതാണ്. വി. യോഹ. 3:12-13 നോക്കുക. സ്വർഗ്ഗീയ കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കാൻ സ്ഥലകാല പരിമിതിയുടെ ഉള്ളിൽ കഴിയുന്ന മനുഷ്യബുദ്ധിക്ക് അസാദ്ധ്യമാകയാൽ കർത്താവ് ആ കാര്യങ്ങൾ വിശദീകരിച്ചിട്ടില്ല. ആയതുപോലെ സ്വർഗ്ഗത്തിൽ നിന്ന് നാം ഇറങ്ങി വന്നപ്പോഴും താൻ സ്വർഗ്ഗത്തിൽ ഇരിക്കുന്നുണ്ടായിരുന്നു. സ്വർഗ്ഗാരോഹണവും പെന്തിക്കോസ്തിയും നാം വർത്തമാനകാലത്ത് ആയിരിക്കുമ്പോൾ ഈ പെരുന്നാളുകൾക്ക് സ്വർഗ്ഗത്തിലെ ആദ്യാവസ്ഥയുമായുള്ള ബന്ധവും നമ്മുടെ ക്രിസ്തുവിലുള്ള രക്ഷയോട് അവ എത്രമാത്രം ബന്ധപ്പെട്ടിരിക്കുന്നു എന്നുള്ളതും നാം അറിഞ്ഞിരിക്കേണം.

കർത്താവിന്റെ മനുഷ്യാവതാര വ്യാപാരങ്ങളെ ഒരു കർഷകന്റെ വിവിധ ഘട്ടങ്ങളിലുള്ള ഹൃഹത്തായ കഠിനാധ്വാനത്തിന്റെ വിവിധ ഭാഗങ്ങളെപ്പോളെ നാം ഗണിക്കേണ്ടതുണ്ട്. അവയെല്ലാം കർത്താവിന്റെ രക്ഷാകരപദ്ധതിയുടെ ചങ്ങലക്കണ്ണികളായി നില കൊണ്ട് പരസ്പര പൂരകങ്ങളായി സ്ഥിതി ചെയ്യുന്നു. വി. യോഹ. 16:7-8. പെന്തക്കോസ്തിപ്പെരുന്നാളിലെ പരിശുദ്ധാത്മാഭിഷേകവും അന്നു മുതൽ വിവിധ പരിശുദ്ധാത്മ ദാനങ്ങൾ സത്യവിശ്വാസവും അർഹതയുമുള്ളവർക്ക് നൽകി വരുന്നതും മനുഷ്യാവതാര രക്ഷാകര പദ്ധതിയുടെ തുടർച്ചയാകുന്നു. സഭ ദൈവത്തിന്റെ മനുഷ്യാവതാരത്തിന്റെ തുടർച്ചയാകുന്നു (Church is the extension of the incarnation of God). പെന്തിക്കോസ്തി എന്നത് ഗ്രീക്കുഭാഷയിലുള്ള പദമാകയാൽ മലയാളഭാഷാനന്തരം ചെയ്യുമ്പോൾ 'അമ്പതാമത്തേത്'' എന്നർത്ഥം ലഭിക്കുന്നു. യഹൂദന്മാരുടെ പ്രധാന പെരുന്നാളുകളായ കൂടാരപ്പെരുന്നാൾ, പെസഹാപ്പെരുന്നാൾ എന്നിവയിൽ രണ്ടാം സ്ഥാനത്തുള്ള പെരുന്നാളാണ് പെന്തിക്കോസ്തി. എബ്രായ ഭാഷയിൽ ''കാസിർ എന്നറിയപ്പെടുന്നു. (പുറ. 23:16) പിന്നീട് സീനായ് മലയിൽ വച്ച് കല്പനകൾ ലഭിച്ചതിന്റെ സ്മരണയായി ഇത് ആചരിച്ചിരുന്നു. വർത്തമാനകാല ആരാധനാക്രമീകരണത്തിൽ സ്വർഗ്ഗാരോഹണപ്പെരുന്നാൾ കഴിഞ്ഞ് പത്താം ദിവസം പെന്തിക്കോസ്തി പെരുന്നാൾ ആചരിക്കുന്നു. പെസഹായ്ക്കുശേഷം ഏഴ് ആഴ്ചകൾ കണക്കാക്കി നിശ്ചയിച്ചിരുന്നു. ഇആഴ്ചവട്ടം കഴിഞ്ഞു വരുന്ന ദിനം പെന്തിക്കോസ്തി പ്പെരുന്നാൾ ആചരിക്കുന്നു. അതിനാൽ പെന്തിക്കോസ്തിപ്പെരുന്നാളിനെ ''ആഴ്ചകളുടെ പെരുന്നാൾ'' അഥവാ ''വാരപ്പെരുന്നാൾ'' എന്നും വിളിക്കുന്നു. 1 കൊരി. 16:8 ൽ പെന്തിക്കോസ്തിപ്പെരുന്നാളിനെപ്പറ്റി സൂചന കാണാം. ക്രിസ്തീയ സഭയിൽ പെന്തിക്കോസ്തിപ്പെരുന്നാൾ ആചരണത്തെപ്പറ്റി ആദ്യമായി രണ്ടാം നൂറ്റാണ്ടിലെ ''എപ്പിസ്റ്റോല അപ്പോസ്തോലോറും'' (Epistola Apostolurum) എന്ന ഗ്രന്ഥത്തിൽ പരാമർശിച്ചിട്ടുണ്ട്. സഭാപിതാക്കന്മാരായ ഒറിഗന്റെയും തെർത്തുല്യന്റെയും എഴുത്തുകളിൽ ഈ പെരുന്നാളിനെപ്പറ്റിയുള്ള പരാമർശം കാണാം.

**ഉപസംഹാരം**

അപ്പോസ്തോല പ്രവൃത്തികൾ രണ്ടാം അദ്ധ്യായം 1 മുതൽ 13 വരെയുള്ള ഭാഗം മുൻവിധിയില്ലാതെ പഠിക്കുമ്പോൾ ദൈവീക പരിശുദ്ധാത്മാവിലുള്ള സംയോജനത്തെയും ഐക്യത്തെയും തിരിച്ചറിയാം. ഇവിടെ 'അന്യഭാഷ' എന്നത് എബ്രായ ഭാഷ അല്ലെങ്കിൽ അരമായഭാഷ, ഇവയിൽ ഏതെങ്കിലും ഒരു ഭാഷ പരിചിതരായ ശ്ലീഹന്മാർ പ്രസംഗിച്ചത് വിവിധ ദേശത്തിൽ നിന്ന് വിവിധ ഭാഷകളിൽപ്പെട്ടവർ, അവരവരുടെ ഭാഷയിൽ കേട്ട് ഗ്രഹിച്ചുവെന്നതാകുന്നു. ആയതിനാൽ പെന്തിക്കോസ്തിപ്പെരുന്നാളിൽ സംബന്ധിക്കുന്ന നമുക്കും മേലിൽ നിന്നും പരിശുദ്ധാത്മാവ് അനവരതം ലഭിക്കുവാനും ഗലാത്യ ലേഖനം 5 ന്റെ 22 ൽ പ്രസ്താവിച്ചിട്ടുള്ള ആത്മഫലത്തിന്റെ ഉടമകളാകുവാനും കഴിയട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

ഫാ. തോമസ് മാത്യു കൊട്ടാരക്കര

# സ്വർണ്ണ വെള്ളിയാഴ്ച



ആരാധന ഒരു അനുഭവമാണ്. അതൊരു അനുഗ്രഹവുമാണ്. ആരാധനാജീവിതം നമുക്ക് നൽകുന്നത് ആത്മ സന്തോഷവും ആത്മാവിന്റെ രക്ഷയുമാണ്. നിഷ്ഠയോടു കൂടിയ ആരാധനാജീവിതം ക്രമീകൃതമായ ജീവിതത്തിലൂടെ നമ്മെയെല്ലാം ആത്മീയ പൂർണ്ണതയിലേക്ക് നയിക്കുന്നു. ചിട്ടയോടു കൂടിയ വേദപുസ്തക വായനയും, ധ്യാനവും വിശുദ്ധ കൂദാശകളിലൂടെയുള്ള ശുദ്ധീകൃത ജീവിതവും സഭയിലെ ആരാധനയിലൂടെ നമുക്ക് ലഭിക്കുന്ന സുകൃതങ്ങളാണ്.

മലങ്കര സഭയുടെ ആരാധന കലണ്ടർ അനുസരിച്ചുള്ള ആരാധനാരീതി അവലംബിച്ച് ഓരോ വിശേഷദിവസങ്ങളും ക്രിസ്തുവിന്റെ സുവിശേഷ ഭാഗങ്ങളുടെ വിശദീകരണവും ധ്യാനമാണല്ലോ നാം നിർവ്വഹിച്ചു വരുന്നത്. സഭയുടെ ഔദ്യോഗിക കലണ്ടർ അനുസരിച്ച് പെന്തിക്കോസ്തി പെരുന്നാളിന് ശേഷം വരുന്ന ആദ്യത്തെ വെള്ളിയാഴ്ച സ്വർണ്ണവെള്ളിയാഴ്ച (Golden Friday) എന്നറിയപ്പെടുന്നു. അമ്മയുടെ ഉദരം മുതലേ തന്നെ മുടന്തനായിരുന്ന ഒരു നാല്പതു വയസ്സുകാരനെ, പത്രോസ് യോഹന്നാനോട് ചേർന്ന് സൗഖ്യമാക്കുന്ന അത്ഭുത സംഭവമാണ് ഈ ദിവസം സ്മരിക്കുന്നത്. യേശുക്രിസ്തു തന്റെ ഇഹലോക ജീവിതകാലത്ത് അനേകം അത്ഭുത പ്രവർത്തികൾ നടത്തിയിട്ടുള്ളതായി സുവിശേഷങ്ങളിൽ നാം വായിക്കുന്നുണ്ട്.

കുരുടരും, മുടന്തരും, അംഗഹീനരും, കുഷ്ഠരോഗികളും, ഭൂതബാധിതരും ഒക്കെ യേശുവിൽ നിന്ന് സൗഖ്യം പ്രാപിച്ചു. പ്രകൃതി മുഴുവനും യേശുവിന്റെ അത്ഭുത ശക്തി അനുഭവിച്ചറിഞ്ഞു. മനുഷ്യരക്ഷയ്ക്കായി തിരുവെഴുത്തുകളുടെ നിവൃത്തിയെന്നവണ്ണം യേശു കുരിശിൽ മരിച്ചു, കബറടക്കപ്പെട്ടു. ഉയിർത്തെഴുന്നേറ്റു. സ്വർഗ്ഗാരോഹണം ചെയ്തു. അതിനുശേഷം ക്രിസ്തുവിന്റെ വാഗ്ദാനം അനുസരിച്ച് പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി ശിഷ്യന്മാരും അവരോടൊപ്പമുള്ള ശിഷ്യഗണങ്ങളും കാത്തിരുന്ന് ഉപവസിച്ച് പ്രാർത്ഥിച്ചു. പെന്തിക്കോസ്തി നാൾ വന്നപ്പോൾ അഗ്നി നാവുകളുടെ രൂപത്തിൽ ശ്ലീഹന്മാരുടെ മേൽ പരിശുദ്ധാത്മാവ് ആവസിച്ചു. അത് ക്രിസ്തീയ സഭയുടെ ഉദയമായിരുന്നു. സഭാപിതാക്കന്മാർ പറയുന്നത് പെന്തിക്കോസ്തി ദിവസം തിരുസഭയുടെ പിറവി ദിവസമാണെന്നാണ്. തുടർന്നുള്ള ദിവസങ്ങളിൽ ശ്ലീഹന്മാർ സഭയുടെ പ്രവർത്തന ശൈലി രൂപീകരിക്കുന്ന ദിവസങ്ങളായിരുന്നു. പെന്തിക്കോസ്തി ഞായറാഴ്ചയ്ക്കുശേഷം ആദ്യം വന്ന വെള്ളിയാഴ്ച ക്രിസ്തുവിന്റെ ക്രൂശുമരണം ധ്യാനിക്കുന്ന വെള്ളിയാഴ്ചയായിരുന്നു. ആ ദിവസം ഒമ്പതാംമണിയുടെ പ്രാർത്ഥനാ സമയത്ത് ശ്ലീഹന്മാർ ദൈവാലയത്തിലേക്ക് പോയ അനുഭവമാണ് സഭയുടെ സ്വർണ്ണവെള്ളിയാഴ്ച (Golden Friday) ആയിത്തീർന്നത്. ക്രിസ്തുവിനുശേഷം സഭയിൽ

നടക്കുന്ന ആദ്യത്തെ അത്ഭുതം ജന്മനാ മുടന്തനായിരുന്ന ഒരുവനെ സൗഖ്യമാക്കിയ അത്ഭുതം. യാമപ്രാർത്ഥനകളുടെ പ്രാധാന്യം വെളിപ്പെടുത്തുന്നതാണ് ഈ അത്ഭുതപ്രവൃത്തി. ഒമ്പതാംമണി നേരത്ത് പ്രാർത്ഥനക്കായി പത്രോസും യോഹന്നാനും ദൈവാലയത്തിലേക്ക് പോയി. ദൈവാലയത്തിലേക്ക് പ്രവേശിക്കുന്ന സമയത്താണ് മുടന്തനായ മനുഷ്യൻ ഭിക്ഷ യാചിക്കുന്നതും പത്രോസ് അവനോട് സംഭാഷിക്കുന്നതും. അവന് സൗഖ്യം ലഭിച്ചു തുള്ളിച്ചാടി. അവരോടൊപ്പം ദൈവാലത്തിലേക്ക് പ്രവേശിക്കുന്നതും ദേവാലയ ആരാധനയുടെ മഹത്വം തിരിച്ചറിഞ്ഞിരിക്കുന്ന അത്ഭുതപ്രവർത്തിയാണിത്.

യരുശലേം ദേവാലയത്തിന് ചുറ്റുമുള്ള വലിയ മതിലിന് ഒമ്പത് വാതിലുകൾ ഉണ്ടായിരുന്നു എന്നാണ് ചരിത്രം രേഖപ്പെടുത്തുന്നത്. ചുറ്റുമതിലിന്റെ വടക്കുഭാഗത്ത് നാലും തെക്കേഭാഗത്ത് നാലും കിഴക്കുഭാഗത്ത് ഒന്നും എന്നിങ്ങനെയായിരുന്നു വാതിലുകൾ. ഓരോ വാതിലിനും മുകളിൽ ഓരോ കാവൽ മാടങ്ങൾ ഉണ്ടായിരിക്കും. കിഴക്കേ വാതിൽ താമ്രം കൊണ്ട് ഉണ്ടാക്കിയതിനാൽ അത് അതിമനോഹരമായിരുന്നു. ഈ താമ്രം കോരിന്തിൽ നിന്നും കൊണ്ടുവന്നതായതിനാൽ ഇതിനെ 'കൊരിന്ത് വാതിൽ' എന്നും, അലക്സാന്ത്രിയാ പട്ടണത്തിലെ നിക്കനോർ എന്ന യഹൂദർ അതിനെ നിർമ്മിച്ചതുകൊണ്ട് ഇതിനെ 'നിക്കനോർ വാതിൽ' എന്നും ഈ വാതിൽ അതീവ സൗന്ദര്യമുള്ളതായതുകൊണ്ട് ഇതിനെ 'സുന്ദരവാതിൽ' എന്നും വിളിച്ചു വന്നിരുന്നു. ദേവാലയത്തിലേക്ക് പ്രവേശിക്കുന്ന എല്ലാവരും കിഴക്കേവാതിൽ വഴി ദേവാലയ അങ്കണത്തിൽ പ്രവേശിച്ച് സ്ത്രീകളുടെ പ്രാകാരത്തിൽ എത്തിച്ചേരുന്നു. പിന്നീട് പുരുഷന്മാർ മാത്രം പുരുഷന്മാരുടെ പ്രാകാരത്തിൽ പ്രവേശിക്കും. അതിനുശേഷം പുരോഹിതന്മാർ മാത്രം പുരോഹിതന്മാരുടെ പ്രാകാരത്തിനു പ്രവേശിക്കും. ഈ പ്രാകാരത്തിനു മുമ്പിലായിരുന്നു വിശുദ്ധ സ്ഥലവും അതിവിശുദ്ധ സ്ഥലവും.

അപ്പോസ്തോല പ്രവൃത്തികൾ 3-ാം അദ്ധ്യായം 1 മുതൽ 10 വരെയുള്ള വാക്യങ്ങളിലാണ് സ്വർണ്ണ വെള്ളിയാഴ്ചയ്ക്ക് ആധാരമായ സംഭവം വിവരിക്കുന്നത്. ഒമ്പതാം മണിയുടെ പ്രാർത്ഥനാസമയത്ത് പത്രോസും യോഹന്നാനും ദൈവാലയത്തിന്റെ കിഴക്കുഭാഗത്തുള്ള സുന്ദരഗോപുര വാതിലിലൂടെ പ്രവേശിക്കാനായി വരുമ്പോൾ ഇവിടെ ഭിക്ഷയാചിച്ചുകൊണ്ടിരുന്ന മുടന്തനായ മനുഷ്യൻ എന്തെങ്കിലും ഭിക്ഷ കിട്ടുമെന്ന് കരുതി അവരെ നോക്കി. അപ്പോൾ പത്രോസ് യോഹന്നാനോടു കൂടെ അവനെ ഉറ്റുനോക്കി. ''ഞങ്ങളെ നോക്കൂ...'' എന്നു പറഞ്ഞു. അവൻ അവരെ സൂക്ഷിച്ചു നോക്കിയപ്പോൾ പത്രോസ് പറഞ്ഞ ''വെള്ളിയും പൊന്നും എനിക്കില്ല. എനിക്കുള്ളത് നിനക്ക് തരുന്നു. നസ്രായനായ യേശുക്രിസ്തുവിന്റെ നാമത്തിൽ നടക്ക''. എന്നിട്ട് അവന്റെ വലംകൈ പിടിച്ച് അവനെ എഴുന്നേൽപ്പിച്ചു. അവൻ അവരോടുകൂടി സന്തോഷപൂർവ്വം ദൈവാലയത്തിൽ പ്രവേശിച്ചു.

സ്വർണ്ണവെള്ളിയാഴ്ച നമുക്കു നൽകുന്ന സന്ദേശങ്ങൾ അനവധിയാണ്. യേശുക്രിസ്തുവിന്റെ അത്ഭുതപ്രവൃത്തികൾ ക്രിസ്തുസഭയിൽ ഇന്നും നിലനിൽക്കുന്നു. യാമപ്രാർത്ഥനകൾ നിറപടിയായി നിറവേറ്റപ്പെടുമ്പോൾ അറിയാതെ തന്നെ അത്ഭുതങ്ങൾ ജീവിതത്തിൽ ഉണ്ടാകുന്നു. പൊന്നിനെക്കാളും വെള്ളിയെക്കാളും ക്രിസ്തുവിന്റെ നാമത്തിന് ശ്രേഷ്ഠതയുണ്ട്. ദൈവാലയം ആദരിക്കപ്പെടാനുള്ളതാണ്. ഈ സ്വർണ്ണ വെള്ളിയാഴ്ച ആചരണം അർത്ഥവത്താക്കാൻ നമുക്ക് പരിശ്രമിക്കാം.

9 -ാം പേജിൽ നിന്നും തുടർച്ച

വായു (ശ്വാസം, കാറ്റ്) അനുഭവിച്ചറിയുന്നു. ഇങ്ങനെ വായു, വെള്ളം, തീയ്, തൈലം എന്നിവ അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നു. ഇവയെല്ലാം ജീവന്നാധാരവുമായിരിക്കുന്നു. സകലത്തെയും ജീവിപ്പി ക്കുന്ന കർത്താവായ പരിശുദ്ധാത്മാവിന്റെ വ്യാപാരം ഇവ സംവഹിക്കുകയും സംക്രമിപ്പിക്കുകയും ചെയ്യുന്നു.

**ഉപസംഹാരം**

ഓർത്തഡോക്സ് സഭയുടെ ആരാധനാനു ഷ്ഠാനങ്ങളുടെ പൊരുളും പ്രസക്തിയും ദൈവ വചനത്തിന്റെയും ക്രിസ്തീയ പാരമ്പര്യത്തിന്റെയും വിശാലമായ അടിത്തറയിൽ നിന്നുകൊണ്ടു പഠിക്കണം. മതിയായ ഒരുക്കത്തോടെയും അർത്ഥ ബോധത്തോടെയും അനുഷ്ഠാനങ്ങൾ നിർവ്വഹിക്കുമ്പോൾ, അവയിൽ പങ്കെടുക്കുമ്പോൾ അവ അനുഭവമായിത്തീരും. അനുഭവം വിശ്വാസത്തെ ആഴമാക്കും. ജീവിതത്തെത്തന്നെ രൂപാന്തരപ്പെടുത്തും. കാഴ്ചപ്പാടുകളുടെ ചക്രവാളം വികസ്വരമാക്കും. ഈ പ്രപഞ്ചത്തിനും അതിനപ്പുറത്തേക്കും പ്രവിശാലമായി നാം വളരും.



ഫാ. ഡോ. റെജി അലക്സാണ്ടർ

# സ്നേഹത്തിന്റെ അപ്പോസ്തോലനായ വി. യോഹന്നാൻ

ആദ്യം കണ്ടത് മുതൽ അവസാന ശ്വാസം വരെയും ഗുരുവിനെ സ്നേഹിച്ച ഏറ്റവും ഇളയ ശിഷ്യൻ. അതായിരുന്നു അപ്പോസ്തോലനായ യോഹന്നാൻ. ദൈവം കൃപയുള്ളവൻ എന്നാകുന്നു യോഹന്നാൻ എന്ന നാമത്തിന്റെ പൊരുൾ. ദൈവസ്നേഹത്തിന്റെ ഭൗതികവും ആത്മീയവുമായ ആഴത്തെ ഭൗതിക ലോകത്തിന്റെ തത്വങ്ങളുമായി സമ്മേളിപ്പിക്കുവാൻ യോഹന്നാന് സാധിച്ചു എന്നതിനാലാവാം ഒരു തിയോളജിയൻ എന്ന പേരിലും അപ്പോസ്തോലൻ അറിയപ്പെടുന്നത്. ദൈവസ്നേഹത്തിന്റെയും, മനുഷ്യാവതാരത്തിന്റെയും ആഴവും മേന്മയും അപ്പോസ്തോലന് തിരിച്ചറിയുവാൻ സാധിച്ചു എന്നുള്ളതിന്റെ അടയാളമാണ് ദൈവസ്വഭാവത്തിന്റെ മർമ്മങ്ങളെ അക്കാലത്ത് ഉണ്ടായിരുന്ന താത്വിക ബോധങ്ങളുടെ ചിന്താധാരയിൽ നിന്നുകൊണ്ടുതന്നെ വ്യാഖ്യാനിക്കാൻ ആയതും, ദൈവിക വെളിപാടിന്റെ മർമ്മങ്ങളെ തന്റെ ലേഖനങ്ങളിലൂടെ സഭകൾക്ക് വിവരിച്ചു കൊടുക്കുവാൻ ആയതും. 'തന്റെ ഏകജാതനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചു പോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു' യോഹ. 3:14 ദൈവസ്നേഹത്തിന്റെ യാഥാർത്ഥ്യത്തെ വളരെ ലളിതമായി ലോകത്തിന് വരച്ചുകാട്ടുന്ന അപ്പോസ്തലന്റെ ബോധ്യത്തിന്റെ പ്രതിഫലനമായി കണക്കാക്കാവുന്നതാണ്.

'ദൈവം സ്നേഹമാകുന്നു' എന്നതായിരുന്നു അപ്പോസ്തോലന്റെ പ്രബോധനങ്ങളിലെ പ്രധാന പ്രമേയം. ദൈവസ്നേഹത്തിന്റെ ഭൗതിക മർമ്മങ്ങളെ സൂക്ഷ്മതയോടെ പ്രചരിപ്പിച്ചതിനാലാവാം സ്നേഹത്തിന്റെ അപ്പോസ്തോലൻ എന്ന് വിശുദ്ധ യോഹന്നാൻ പിൽക്കാലത്ത് അറിയപ്പെട്ടത്. 'കർത്താവ് ഏറ്റവും സ്നേഹിച്ച ശിഷ്യൻ' എന്നാണ് യോഹന്നാന്റെ സുവിശേഷം 13:23, 19:26, 20:2, 21:7 എന്നീ വാക്യങ്ങളിൽ ലേഖന കർത്താവ് സ്വയം രേഖപ്പെടുത്തിയിരിക്കുന്നത്. ബേത്സൈദായിലെ ഒരല്പം സമ്പന്ന മുക്കുവനായ സെബദിയുടെയും സലോമിയുടെയും മകനായിരുന്നു യോഹന്നാൻ. വലിയ യാക്കോബ് ശ്ലീഹായായിരുന്നു ജ്യേഷ്ഠ സഹോദരൻ. ഇടിമിന്നലിന്റെ പുത്രന്മാർ എന്നായിരുന്നു ഇവരെ വിളിച്ചിരുന്നത്. ക്രിസ്തുവർഷം 3 ൽ ജനിച്ചു എന്ന് ചരിത്ര പണ്ഡിതർ അനുമാനിക്കുന്ന അപ്പോസ്തലൻ എ.ഡി. 100 ൽ എപ്പേസ്സോസിൽ വച്ച് 97-ാം വയസ്സിൽ മരിച്ചു എന്നാണ് പണ്ഡിത മതം. തന്റെ ജീവിതത്തിൽ ഒട്ടനവധി പീഡനങ്ങളും, സഹനങ്ങളും ഏറ്റുവാങ്ങിയിരുന്നുവെങ്കിലും മറ്റ് അപ്പോസ്തോലന്മാരിൽ നിന്നും വ്യത്യസ്തമായി രക്തസാക്ഷിത്വ മരണം കൂടാതെ സ്വാഭാവിക മരണം പ്രാപിച്ച അപ്പോസ്തോലൻ എന്നതും വിശുദ്ധ യോഹന്നാൻ ശ്ലീഹായുടെ പ്രത്യേകതയാണ്.

യോഹന്നാൻ ശ്ലീഹാ അന്വേഷണ തൽപരനായ ഒരു വ്യക്തിത്വം ആയിരുന്നു എന്നാണ് തന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നത്. ആത്മാവിൽ നിറഞ്ഞ അന്വേഷണ കൗതുകമായിരുന്നു. വളരെ ചെറുപ്പത്തിൽ തന്നെ ഉജ്ജ്വലനും തീഷ്ണവായിരുന്നു യോഹന്നാൻ സ്നാപകന്റെ ശിഷ്യപദത്തിലേക്ക് ഈ ചെറുപ്പക്കാരനെ എത്തിച്ചത്. ദൈവാനുവേഷണത്തിന്റെ പ്രാഥമിക പാഠശാലതന്നെ ഇത്രത്തോളം ആയിരുന്നെങ്കിൽ

സ്വാഭാവികമായും ലഭിച്ച ഉൾക്കാഴ്ച എത്രത്തോളം ആയിരുന്നു എന്ന് വളരെ ലളിതമായി നിരൂപണ വിധേയമാക്കാവുന്നതാണ്. 'ഇതാ ദൈവത്തിന്റെ കുഞ്ഞാട്' (യോഹ.1:35) എന്ന് സ്നാപക യോഹന്നാൻ ക്രിസ്തുവിനെ ചൂണ്ടിക്കാണിച്ച ആ മാത്രയിൽ ആരംഭിച്ചതായിരുന്നു തന്റെ ക്രിസ്താന്വേഷണവും, അതിൽ നിന്നുള്ള ദൈവരാജ അന്വേഷണവും. 'വന്നു കാണുവിൻ' (യോഹ.1.39) എന്ന ഗുരുമൊഴി അപ്പോൾ തന്നെ ഈ യുവാവ് ആത്മാവിനും സ്വയം സ്വാംശീകരിച്ചിരുന്നു എന്നതാണ് അദ്ദേഹത്തിന്റെ പിൽക്കാല പ്രബോധനങ്ങൾ സംസാരിക്കുന്നത്. വെറും കെട്ടുകാഴ്ചയുടെ ചപല മുഖങ്ങൾ അല്ലായിരുന്നു രൂപപ്പെട്ട് തനിക്ക് ലഭിച്ചത് എന്നതിന് തെളിവാണ് ക്രിസ്തു ആരാകുന്നു എന്ന ഏഴു പ്രസ്താവന കൾ ഗുരു മുഖത്തുനിന്നും വെളിവായി ലഭിച്ചത് അപ്പോസ്തലന്റെ സുവിശേഷത്തിൽ ആലേഖനം ചെയ്തിട്ടുള്ളത്.

1. ഞാൻ ജീവന്റെ അപ്പമാകുന്നു (6:35)
2. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു (8:12)
3. ഞാൻ വാതിലാകുന്നു (10:7)
4. ഞാൻ നല്ല ഇടയൻ ആകുന്നു (10:11)
5. ഞാൻ പുനരുത്ഥാനവും ജീവനും ആകുന്നു (11:25)
6. ഞാൻ വഴിയും സത്യവും ജീവനും ആകുന്നു. (11:25)
7. ഞാൻ സാക്ഷാൽ മുന്തിരിവള്ളി ആകുന്നു (15.1)

ഇപ്രകാരമുള്ള പ്രസ്താവനകൾ ഒരു അന്വേഷണ കുതുകിയുടെ കണ്ടെത്തലും സമാഹാരവുമായി വ്യാഖ്യാനിക്കാവുന്നതാണ്.

അപ്പോസ്തോലന്റെ കണ്ടെത്തലുകൾ എല്ലാം വളരെ ഔന്നത്യനിറവുള്ളതായിരുന്നു കാലിക പ്രസക്തിയുള്ള ഭൗമവിചാരങ്ങളും, തത്വശാസ്ത്ര ങ്ങളുമായി സമ്മേളിപ്പിച്ചുകൊണ്ടാണ് അപ്പോസ്തലൻ ക്രിസ്തുവിനെ വരച്ചുകാട്ടുവാൻ ശ്രമിച്ചിരുന്നത്. ഗ്രീക്ക് ചിന്താധാരയിലെ ലോഗോസ് എന്ന അത്യുന്നത വിചാരവുമായി ദൈവത്തെയും ക്രിസ്തുവിനെയും ബന്ധിപ്പിക്കുവാനും യവന ലോകത്തിന് വെളിപ്പെ ടുത്തി കൊടുക്കുവാനും അപ്പോസ്തലനു സാധിച്ചു. അതുകൊണ്ടുതന്നെയാണ് 'John the Theologian' എന്ന് ദൈവശാസ്ത്ര ചിന്താവീഥിയിൽ അപ്പോസ്തലനായ യോഹന്നാനെ വിശേഷിപ്പിക്കുന്നതും. വേദശാസ്ത്ര പണ്ഡിതലോകം യോഹന്നാന്റെ സുവിശേഷത്തെ കഴുകനുമായാണ് ബന്ധിപ്പിച്ചിരിക്കുന്നത്. അത് അപ്പോസ്തോലന്റെ ഔന്നിത്യ ബോധത്തിന്റെയും ഉൽകൃഷ്ട ചിന്താധാരയുടെയും, വെളിപാടിന്റെയും പശ്ചാത്തലത്തിലാണ്. കഴുകൻ ഔന്നിത്യത്തിന്റെ അടയാളമാണ്. ആകാശത്തോളം ഉയർന്നു പറക്കുന്ന കഴുകന് മറ്റു ജീവജാലങ്ങളെക്കാൾ അധികം സൂര്യനെ അടുത്തു കാണാൻ സാധിക്കുന്നു എന്നതുപോലെ, ക്രിസ്തുവും, ദൈവവും, ദൈവരാജ്യവും എന്ന ഉന്നതമായ ആശയങ്ങളെയെല്ലാം തന്റെ ഔന്നിത്യ ദർശനത്തിന്റെയും അന്വേഷണത്തിന്റെയും ഭാഗമായി വെളിപ്പെട്ട് ലഭ്യമായ പൊരുളുകളായിരുന്നു എന്ന താണ് ശ്രദ്ധേയം. ഇവയെല്ലാം ലോകപരമായ വീക്ഷ ണവുമായി ബന്ധിപ്പിച്ച് പകർന്ന നൽകുവാൻ അപ്പോ സ്തോലന് സാധിച്ചു എന്നുള്ളതാണ് ഏറ്റവും മഹ നീയമായ വിസ്മയവും. അതുകൊണ്ടുതന്നെ യോഹ ന്നാന്റെ സുവിശേഷത്തെ ദൈവരാജ്യ മർമ്മങ്ങളുടെ താത്വിക ബോധങ്ങളുടെയും, ചിന്താധാരകളുടെയും സമന്വയവും കലവറയുമായി കാണാവുന്നതുമാണ്.

ദൈവം സ്നേഹമാകുന്നു അഥവാ സ്നേഹം ദൈവമാകുന്നു എന്ന ആശയം വളരെ ആഴത്തിൽ പഠിപ്പിക്കുന്നുണ്ട് അപ്പോസ്തോലൻ തന്റെ സുവിശേ ഷത്തിലും തന്റെ ലേഖനത്തിലും. ക്രിസ്തു ഏറ്റവും സ്നേഹിച്ച ശിഷ്യൻ എന്നതും, ക്രിസ്തുവിനെ ഏറ്റവും സ്നേഹിച്ച ശിഷ്യൻ എന്നതും. തെളിയിക്കുവാൻ സാധിക്കുന്ന സന്ദർഭങ്ങളിൽ പ്രധാനപ്പെട്ടതിൽ ഒന്നാണ് അവസാനം വരെ ക്രിസ്തുവിന്റെ കുരിശിന്റെ ചുവട്ടിൽ നിൽക്കുന്ന ശിഷ്യന്റെ ആത്മാർത്ഥത. ക്രിസ്തുവിന്റെ പീഢാമരണത്തിന്റെ അതിസങ്കീർണ്ണ നിമിഷങ്ങളിൽ അപ്പോസ്തലനായ യോഹന്നാനെ വിളിക്കുകയും തന്റെ മാതാവിനെ സംരക്ഷിക്കുവാൻ ഭരമേൽപ്പി ക്കുകയും ചെയ്യുന്ന നിമിഷം വളരെ നിർണായക മാണ്. ക്രിസ്തുവും ഈ അപ്പോസ്തോലനെ വല്ലാതെ സ്നേഹിച്ചിരുന്നു എന്നതിന്റെ അടയാളങ്ങളിൽ ഒന്നാണ് താബോർ മലയിലേക്ക് തന്റെ മറുരൂ പത്തെ ദർശിക്കുവാൻ അപ്പോസ്തോലനെയും കൂടെ കൂട്ടിയത്. 'നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്ന ഒരു പുതിയ കൽപ്പന ഞാൻ നിങ്ങൾക്ക് തരുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്നു തന്നെ. നിങ്ങൾക്ക് തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാർ എന്ന എല്ലാവരും അറിയും' (യോഹ.13.34,35). അതായത് ക്രിസ്തുശിഷ്യത്വം സ്നേഹത്തിലൂടെ മാത്രമാണ് നില കൊള്ളുന്നത് എന്നതായിരുന്നു അപ്പോസ്തോലന്റെ

ക്രിസ്തുഭാഷ്യം. കാരണം 'തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്ര മാത്രം സ്നേഹിച്ചു' എന്നതായിരുന്നു അപ്പോസ്തലന്റെ പിൽക്കാല പ്രബോധന മതത്തിന്റെ ആധാരവും. അതുകൊണ്ടുതന്നെ 'ദൈവം സ്നേഹമാകുന്നു' (യോഹ 4.14) എന്നതായിരുന്നു അപ്പോസ്തലന്റെ പ്രബോധനങ്ങക്ക് അടിസ്ഥാനവും.

ഏതൊരു ഗുരുവിനും തന്റെ ശിഷ്യൻ പ്രിയപ്പെട്ട വനാകുന്നത് തന്റെ ജീവിതപ്രമാണങ്ങളും, പ്രബോധന ങ്ങളുമായി ശിഷ്യൻ എത്രത്തോളം താദാത്മ്യം പ്രാപിച്ചു എന്നതിന്റെ അടിസ്ഥാനത്തിലാണ്. തിരിച്ചും അങ്ങനെ തന്നെ. ഒരു ശിഷ്യന് ഗുരു ദൈവതുല്യൻ ആകുന്നത് തന്റെ ആവശ്യങ്ങൾ അറിഞ്ഞ് പകരു വാൻ കഴിവുള്ളവനായി ഗുരു മാറുമ്പോഴും തന്റെ വൈകല്യങ്ങളെ തിരുത്തുവാൻ ഗുരു കെൽപ്പുള്ളവൻ ആകുമ്പോഴും ആണ്. സ്നേഹം മാത്രമല്ല ചില തിരുത്തലുകളും ഇവിടെ ഗുരു നടത്തുന്നതായി നമുക്ക് കാണാം. അതിലൊന്ന് മത്തായിയുടെ സുവിശേഷം 20:20-21 ലാണ് ഉള്ളത്. 'അന്ന് സെബദി പുത്രന്മാരുടെ അമ്മ പുത്രന്മാരുമായി അവന്റെ അടുക്കൽ വന്ന് നമസ്കരിച്ചിട്ട് അവനോട് ഒരു അപേക്ഷ കഴിച്ചു. നിനക്ക് എന്തു വേണം എന്ന് അവൻ അവളോട് ചോദിച്ചു. അവൾ അവനോട്; ഈ എന്റെ പുത്ര ന്മാർ ഇരുവരും നിന്റെ രാജ്യത്തിൽ ഒരുത്തൻ വലതും ഒരുത്തൻ ഇടതും ഇരിപ്പാൻ അരുളി ചെയ്യേ ണമേ എന്ന് അപേക്ഷിച്ചു'. എന്നാൽ അവരുടെ അറിവില്ലായ്മയെ വളരെ ശക്തമായ രീതിയിൽ താക്കീത് ചെയ്യുന്ന ഗുരുവിനെ അവിടെ കാണാവു ന്നതാണ്. ഇതേപോലെ തന്നെ മറ്റൊരു രംഗം ലൂക്കോസിന്റെ സുവിശേഷം 9:51-56 ലും കാണാൻ സാധ്യമാകുന്നു. യേശുവും ശിഷ്യന്മാരും യാത്ര ചെയ്യുമ്പോൾ സ്വീകരിക്കപ്പെടാതെ പോയ ശമര്യാ പട്ടണത്തെ ഏലിയാവ് നശിപ്പിച്ചതുപോലെ തീ ഇറക്കി നശിപ്പിക്കുവാൻ യോഹന്നാൻ ഉൾപ്പെടെ ആവശ്യ പ്പെടുന്നതും, ക്രിസ്തു അതിനെ ശക്തമായി നിരാകരി ക്കുന്നതും ശാസിക്കുന്നതും കാണാവുന്നതാണ്. മാനുഷിക ചപലതയും വൈകാരികഭാവങ്ങളും അപ്പോ സ്തോലനിൽ സഹജമായിരുന്നു എങ്കിലും തെറ്റിനെ ചൂണ്ടിക്കാണിക്കുന്ന ഗുരുവിനെ കാണുവാനും സ്വയം യാഥാർത്ഥ്യത്തെ ഗ്രഹിക്കുവാനും തിരിച്ചറിഞ്ഞ സത്യത്തെ ജീവിതത്തിൽ മുറുകെ പിടിക്കുവാനും ഈ അപ്പോസ്തലന് സാധിച്ചു എന്നുള്ളതാണ് ക്രിസ്തു ശിഷ്യത്വത്തിൽ അപ്പോസ്തോലനെ ഏറ്റവും പ്രബലൻ ആക്കുന്നത്. തെറ്റുകൾ മാനുഷികവും, തിരുത്തലുകൾ ദൈവികവും ആകുന്ന ക്രിസ്തു പന്ഥാവിലേക്ക് അനേകരെ നയിക്കുവാൻ പിൽക്കാ ലത്ത് ഈ ശിഷ്യന് സാധിച്ചതിന്റെ പിന്നാമ്പുറങ്ങളിൽ ഇപ്രകാരമുള്ള സംഭവങ്ങളും ഉണ്ട് എന്ന് നാം കാണണം.

മർക്കോസിന്റെ മാളികയിൽ നടന്ന പെസഹ അത്താഴത്തിൽ യേശുവിന്റെ മാറിൽ ചാരി കിടക്കു വാൻ ഈ ശിഷ്യന് സാധിക്കുന്നത് ഗുരുശിഷ്യ ബന്ധത്തിലെ സ്വാതന്ത്ര്യ അനുഭവത്തിന്റെ പ്രകടമായ ഭാവമായി കാണുവാൻ സാധിക്കുന്നു. അന്നും ഇന്നും എന്നും ഗുരുക്കന്മാർ ശിഷ്യന്മാർക്ക് സാങ്കല്പിക അതിരുകൾ ഇടുന്ന ലോകത്തിൽ, ആത്മാർത്ഥത യുള്ള ഗുരുശിഷ്യ ബന്ധത്തിൽ സങ്കൽപ്പിക അതി രുകൾക്കും, കപട പ്രോട്ടോക്കോളുകൾക്കും സ്ഥാന മില്ല എന്ന് ഈ ഗുരുശിഷ്യ ബന്ധം നമ്മെ പഠിപ്പി ക്കുന്നുണ്ട്. സ്നേഹമെന്ന മൂലകം ഒരു ശിഷ്യബ ന്ധത്തിന്റെ നിലനിൽപ്പിന് ആധാരമായി മാറുമ്പോൾ, അതിരുകളില്ലാത്ത സ്വാതന്ത്ര്യത്തിലേക്കും അതുവഴി ക്രിസ്തുവും പിതാവും ഒന്നായിരിക്കുന്നതുപോലെ ഈ എളിയ ശിഷ്യനും ക്രിസ്തുവിനോട് ഒന്നായി രിക്കുവാൻ സാധ്യമാകുന്നു എന്നതും ഒരു മൌതിക ഭാവം തന്നെയാണ്. ക്രിസ്തുശിഷ്യ ബന്ധത്തിന്റെ സൗന്ദര്യത്തെ ഇതുവഴി മറ്റൊരു രൂപത്തിൽ ഈ അപ്പോസ്തലൻ നമ്മുടെ മുമ്പിൽ അവതരിപ്പി ക്കുകയാണ്. ഗത്സമന തോട്ടത്തിൽ തന്റെ ഗുരുവിന്റെ കണ്ണുനീരിന്റെ വിലയും നൊമ്പരവും ഒപ്പിയെടുക്കുവാൻ സാധിച്ചു എന്നുള്ളതിന്റെ അടയാളമാണ് സുവിശേ ഷത്തിലെ പതിനേഴാം അധ്യായം വിവരിക്കുന്നത്. വീണ്ടും തന്റെ ഗുരുവിന്റെ പീഡാനുഭവങ്ങളും, പങ്കപ്പാ ടുകളും, ദൂരെ നിന്ന് കണ്ണീരോടെ കാണുവാൻ സാധിച്ചു എന്നുള്ളതാവാം അദ്ദേഹത്തെ പുത്തൻ വെളിപാടുകളിലേക്ക് നയിക്കുന്നത്. പുനരുത്ഥാനം ചെയ്ത ക്രിസ്തുവിനെ കുറിച്ച് അറിഞ്ഞ മാത്രയിൽ തന്നെ ഗുരുവിന്റെ കല്ലറയിലേക്ക് ആദ്യം തന്നെ പാഞ്ഞടുക്കുവാൻ ഈ ശിഷ്യനും സാധ്യമായതും അത്രമാത്രം ക്രിസ്തുവിനെ ഈ ശിഷ്യൻ സ്നേഹി ച്ചിരുന്നു എന്നതിന്റെ അടയാളമായി കാണാവുന്നതാണ്. പിന്നീട് കുലത്തൊഴിലായ മത്സ്യബന്ധനത്തി ലേക്ക് യോഹന്നാൻ തന്റെ ചുവടുമാറ്റുവാൻ ശ്രമിക്കു ന്നുവെങ്കിലും ക്രിസ്തുവിനോടൊപ്പം വീണ്ടും വിരു ന്നിൽ സംബന്ധിക്കുവാൻ ഈ ഈ ശിഷ്യന് സാധി ച്ചത് തന്റെ അപ്പോസ്തോലിക ബോധ്യങ്ങളെ

വീണ്ടും ശക്തമായി ഉറപ്പിക്കുന്ന രംഗങ്ങളായി മാറുകയായിരുന്നു.

ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം പരിശുദ്ധാത്മാവിൽ നിറഞ്ഞ ശിഷ്യന്മാരോടൊപ്പം പുതിയ സുവിശേഷ ദൗത്യങ്ങളിലേക്ക് ഈ അപ്പോസ്തലനും നേതൃത്വം കൊടുക്കുന്നത് കാണാവുന്നതാണ് (ഗലാ:2:9). സുന്ദരം എന്ന ദേവാലയ കവാടത്തിൽ വച്ച് ജന്മനാ മുടന്തനായവന് സൗഖ്യം നൽകുമ്പോഴും (അപ്പോ.3.2), പിന്നീടുള്ള അപ്പോസ്തോലിക യാത്രയിലും പത്രോസിനോടും മറ്റു ശിഷ്യന്മാരോട് ഒപ്പം ശുശ്രൂഷ നേതൃത്വം നൽകുന്ന യോഹന്നാനെ നമുക്ക് കാണാവുന്നതാണ്.

C.E. 81 ൽ ഡൊമീഷ്യൻ ചക്രവർത്തിയുടെ കാലത്ത്, മറ്റ് ശിഷ്യന്മാരുടെ ഒപ്പം യോഹന്നാനും പീഡനങ്ങൾക്ക് വിധേയനായി എങ്കിലും പിൽക്കാലത്ത് അദ്ദേഹത്തെ പത്മോസ് ദ്വീപിലേക്ക് നാടുകടത്തപ്പെടുകയുണ്ടായി. ഈ ഏകാന്തവാസമാണ് അപ്പോസ്തോലന് പുതിയ ദൈവിക വെളിപാടുകളുടെ ദിശാബോധം സമ്മാനിക്കുന്നത്. ശാരീരികമായ പ്രയാസങ്ങളും, സഹജമായ എല്ലാ പ്രതിബന്ധങ്ങളും തന്റെ അവസാന നാളുകളിൽ അപ്പോസ്തോലന് നേരിടേണ്ടി വന്നുവെങ്കിലും ക്രിസ്തുവിൽ അവസാനത്തോളം നിലകൊള്ളുവാൻ വിശുദ്ധനായ യോഹന്നാൻ ശ്ലീഹായ്ക്ക് സാധിച്ചു. രക്തസാക്ഷിത്വം മരണം കൂടാതെ സാധാരണ മരണം പ്രാപിച്ച ഒരേ ഒരു ശ്ലീഹാ എന്ന പദത്തിന് അർഹനായ വിശുദ്ധ യോഹന്നാന്റെ ഓർമ്മദിനം മെയ് 8 ന്, പരിശുദ്ധ സഭ ആചരിച്ചു വരുന്നു.



## അഭിനന്ദനങ്ങൾ....

ഹരിയാനയിൽ വെച്ച് നടന്ന ഭാരത് സ്പെഷ്യൽ ഒളിമ്പിക്സിന്റെ സൈക്ലിംഗ് ചാമ്പ്യൻഷിപ്പിൽ ഒരു കിലോമീറ്റർ വിഭാഗത്തിൽ സ്വർണ്ണ മെഡൽ കരസ്ഥമാക്കിയ കുമാരി അൻസു. നീർവിളാകം സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗമായ ശ്രീ. പീറ്റർ ജോണിന്റെയും ശ്രീമതി മിനി ജോണിന്റെ മകൾ. കല്ലൂപ്പാറ എം.ജി.എം. ശാന്തിഭവൻ സ്പെഷ്യൽ സ്കൂൾ വിദ്യാർത്ഥിനിയാണ്.



# OUR MOST HOLY LOVING GOD

**ANNE GEORGE, VENMONY**

Up in the Kingdom of the most High,
Where the angels stand and glorify,
God sits on His Throne of Grace,
And looks down upon the human race,
And wonders how they would face,
The justice of His Loving Grace.
Time and again He has sent,
Prophets and Seers, who were meant,
To make His people understand,
The plans for their well-being He had in hand,
But man in his stubbornness and pride,
Continued to live in the same old stride.
At last He sent His only loving Son,
Who walked on earth and did not shun,
The leper, the adulterous, the blind and the lame,
But healed them all and wiped off their shame.
Jesus taught not to hate the sinner but the sin,
And with love and compassion all hearts to win.
Yet the people lived without reason,
And spread hate, bloodshed and treason.
They despised the teachings of His Son,
And made sure that Jesus was hung,
On the cross Jesus bled and died,
Thus opening the gates of Heaven wide.
Neither death or grave could end His story,
And on the third day, Jesus rose in full glory.
Once again, on earth, He walked,
For forty days and to His disciples Jesus talked.
And finally ascended to Heaven,
Conquering death and the powers of the demon.



സോളി ജി. ഫിലിപ്പ് MSW
(ഫോർമർ പ്രിൻസിപ്പൽ കൗൺസിലർ, ഫാമിലി കോർട്ട്)

# മാറ്റങ്ങളെ ഉൾക്കൊള്ളുക

കുടുംബം എന്ന പ്രസ്ഥാനത്തിന്റെ ഘടനയും രൂപഭംഗിയും മാറിവരുന്ന ഇന്നിന്റെ വർത്തമാന കാലത്ത് പഴമയുടെ അന്തസത്ത കളയാതെ പുതുമ യുടെ മുഖങ്ങളെ എങ്ങനെ ഭംഗിയാക്കാം എന്ന് ചിന്തിക്കുന്നത് എന്തുകൊണ്ടും പ്രയോജനപ്പെടും എന്ന് കരുതുന്നു.

1. കൂട്ടുകുടുംബ വ്യവസ്ഥിതിയിൽ നിന്ന് അണു കുടുംബത്തിലെക്കുള്ള മാറ്റം സമത്വ കുടുംബം എന്ന ചിന്ത ഉണർന്നു സ്ത്രീ ശാക്തീകരണം വഴി തന്റെ അവകാശങ്ങളും അധികാരങ്ങളും ബോധ്യപ്പെട്ടതിന്റെ വെളിച്ചത്തിൽ സമത്വത്തിന്റെ പ്രാധാന്യം വളരെ പ്രസക്തമാണ്. സമത്വഭാവം ഉൾക്കൊള്ളുവാനും അതിൽ നിന്ന് ഉയരുന്ന ഗുണങ്ങൾ ആസ്വദിക്കാനും നമ്മൾക്ക് സാധ്യ മാകണം. Eph. 5:22-25 വാക്യങ്ങളുടെ അടിസ്ഥാ നത്തിൽ നിന്നുകൊണ്ട് മാറ്റങ്ങളെ നമ്മുടെ ജീവിതത്തിൽ ഉൾക്കൊള്ളാൻ സാധിക്കണം. ഇവിടെയാണ് വൈവാഹിക ജീവിതത്തിൽ ആത്മീ യതയുടെ പ്രസക്തി എത്രമാത്രം പ്രാധാന്യം അർഹിക്കുന്നതാണ് എന്ന് മനസ്സിലാക്കുന്നത്. ആത്മീയതലത്തിൽ നിന്നുകൊണ്ട് കാണുമ്പോൾ കുടുംബം ഒരു വിശുദ്ധ സംഗമം ആയി മാറുന്നു.
2. മാതാപിതാക്കൾ ഈ മാറ്റത്തെ ഉൾക്കൊള്ളുവാൻ മാനസികമായി തയ്യാർ എടുക്കേണ്ടത് ഇന്നിന്റെ ആവശ്യമാണ്. കാരണം രണ്ട് വ്യക്തികളും വ്യത്യസ്ത കുടുംബ ഉദ്ഭവത്തിൽ അഥവാ പശ്ചാ ത്തലത്തിൽ നിന്നുള്ളവരാണ് (family of origin). ഇന്ന് പെൺമക്കളെ വാർത്തെടുക്കുന്നത് സമൂഹത്തിൽ ഉണ്ടാകാൻ സാധ്യതയുള്ള ചൂഷണങ്ങളെ ധൈര്യമായി ചെറുത്തുനിൽക്കുവാൻ പ്രാപ്തി നൽകികൊണ്ടാണ്. അതുകൊണ്ടുതന്നെ പെൺ കുട്ടികൾ ഇന്ന് എല്ലാ തലങ്ങളിലും ഉയർന്ന കാഴ്ചപ്പാട് പുലർത്തുന്നുണ്ട്. International women's day യുടെ ഈ വർഷത്തെ ചിന്താവിഷയം തന്നെ ഉൾക്കൊള്ളലിന്റെ ഭാഗമാണ് ('inspire for inclusion') പഴമയുടെ കാഴ്ചപ്പാടിലുള്ള പുരുഷ മേധാവിത്വം ഇവരുടെ അന്തസത്തയെ ചോദ്യം ചെയ്യൽ ആകും. അതുകൊണ്ട് കുടുംബസംയോജനം (family of fusion) നടക്കുമ്പോൾ ദമ്പതികളോടൊപ്പം, മാതാപിതാക്കളും മാനസികമായി അവരെ ഉൾക്കൊള്ളുവാൻ തയ്യാറാകണം. ഇതിൽ ഭാര്യാ ഭർത്താക്കന്മാരുടെ പങ്ക് വിലയേറിയതാണ് (buffering theory) ഭർത്താവ് സ്വന്തം ഭവനത്തിൽ മകനായി മാത്രമല്ല എന്നും ഭാര്യ സ്വന്തം ഭവനത്തിൽ മകളായി മാത്രമല്ല എന്നുമുള്ള ബോധ്യം വളർത്തിയെടുക്കണം.
3. സാമൂഹ്യ ശൃംഖല (social network), സാമൂഹ്യപരമായ സുഹൃത്ത് ബന്ധങ്ങളിൽ രണ്ട് വ്യക്തികൾക്കും തുറന്ന സമീപനം ആയിരിക്കണം .
4. കുടുംബവും തൊഴിൽ മേഖലയുമായി വ്യക്തമായ ഒരു അതിർത്തി ഉണ്ടായിരിക്കണം. ആരോഗ്യ പരമായ കുടുംബ ബന്ധങ്ങൾ വ്യക്തികളിൽ ഉണ്ടാ ക്കുന്ന മാനസിക സംഘർഷങ്ങൾ ലഘൂകരി ക്കാൻ സാധിക്കും (stress management). (Occupation & occupational network). അതോടൊപ്പം തൊഴിൽ ശൃംഖലയുമായി ആരോഗ്യപരമായ സംയോജനം ആവശ്യവുമാണ്

കൗമാര പ്രായക്കാരുടെ മാറ്റങ്ങളോടുള്ള സമീപനം വളരെ ഗൗരവം അർഹിക്കുന്നതാണ്. കുട്ടികളുടെ കൗൺസിലിങ്ങിൽ മനസ്സിലാക്കുവാൻ സാധിച്ചത്

അവർ കൂടുതലും അംഗീകാരം കിട്ടുവാനുള്ള വെമ്പലിൽ അബദ്ധങ്ങളിലേക്ക് അകപ്പെട്ടു പോകുന്നു അതുകൊണ്ടുതന്നെ നിരാശ പെട്ടെന്ന് ഈ കൂട്ടരെ പിടികൂടുകയും ചെയ്യുന്നു. അവർ ആയിരിക്കുന്ന തലങ്ങളിൽ അവരെ അംഗീകരിക്കുവാനും അവരുടെ ഉൾക്കരുത്ത് വർദ്ധിപ്പിക്കുവാനും സാധിക്കണം. അങ്ങനെ 'ഞാൻ' എന്ന വിശുദ്ധ മന്ദിരം യാതൊരു വിധ ലഹരിക്കും (love affair, drugs, dating etc..) അടിമപ്പെടുവാൻ ഇടയാകാതെ സൂക്ഷിക്കേണ്ടത് അവരുടെ തന്നെ ഉത്തരവാദിത്തമായി കാണുവാൻ അവരെ സഹായിക്കണം (help him to help himself). മാറിക്കൊണ്ടിരിക്കുന്ന സാമൂഹ്യ ജീവിതത്തിലെ കാഴ്ചപ്പാടുകൾ കുടുംബബന്ധങ്ങളെയും വ്യക്തികളെയും തകർക്കാതിരിക്കാൻ നമ്മൾ ജാഗരൂകരായിരിക്കേണ്ടത് ഇന്നിന്റെ ആവശ്യമാണ്. അതിലെ നന്മകൾ തിരിച്ചറിഞ്ഞ് പ്രായോഗിക ജീവിതത്തെ പുഷ്ടിപ്പെടുത്തുവാൻ നമുക്ക് സാധിക്കണം.

## ഭദ്രാസന വാർത്തകൾ

**ഫാ. പി. കെ. കോശി**
(ഭദ്രാസന സെക്രട്ടറി)

സംഗീതമാധുര്യം കൊണ്ടും പ്രഭാഷണത്തിന്റെ ഗാംഭീര്യം കൊണ്ടും, സഭയെ മേയിച്ച 'കാതോലിക്കറ്റ് രത്നദീപം' പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ച് ഭക്തി ആദരപൂർവ്വം കൊണ്ടാടി.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഇടവകകളിൽ പുതുതായി തെരഞ്ഞെടുക്കപ്പെട്ട ഭരണസമിതി അംഗങ്ങൾക്കുള്ള മാർഗനിർദ്ദേശ ക്ലാസ്സ് ഏപ്രിൽ മാസം 13-ാം തീയതി ബഥേൽ അരമനയിൽ ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ നടത്തപ്പെട്ടു. പരിശുദ്ധ സഭയുടെ അത്മായ ട്രസ്റ്റി ശ്രീ റോണി വർഗീസ് ക്ലാസിന് നേതൃത്വം നൽകി.

ഭദ്രാസന സൺഡേസ്കൂളിന്റെ കോൺവെക്കേഷൻ 'വേദപ്രവീൺ' ഏപ്രിൽ മാസം 14-ാം തീയതി ബഥേൽ അരമനയിൽ വെച്ച് നടത്തപ്പെട്ടു.

ഭദ്രാസന മർത്തമറിയം സമാജത്തിന്റെ നേതൃത്വത്തിൽ നിർധനയായ ഒരു കുടുംബത്തിന് 13 ലക്ഷം രൂപ ചിലവഴിച്ച് ഒരു ഭവനം പണികഴിപ്പിച്ച് കൂദാശ ചെയ്തു നൽകി. ഇതിനായി അക്ഷീണം പ്രയത്നിച്ച മർത്തമറിയം സമാജാംഗങ്ങളെയും, അതിനു സഹായ ഹസ്തം നീട്ടിക്കൊടുത്ത ഏവരോടുമുള്ള നന്ദി അറിയിക്കുന്നു.

ഭദ്രാസന സുവിശേഷ സംഘത്തിന്റെ നേതൃത്വത്തിൽ ഏപ്രിൽ മാസം 20-ാം തീയതി ബഥേൽ അരമനയിൽ വച്ച് വാർഷിക അവലോകനവും, പുതിയ വർഷത്തെ പ്രവർത്തനങ്ങളുടെ രൂപരേഖയും തയ്യാറാക്കുകയുണ്ടായി, യോഗത്തിൽ ഭദ്രാസന സുവിശേഷ സംഘാംഗങ്ങൾ പങ്കെടുക്കുകയുണ്ടായി.

ഇടവങ്കാട് സെന്റ് മേരീസ് ഇടവക അംഗവും, ഭദ്രാസന സുവിശേഷ സംഘാംഗവുമായ ചാത്തമേൽ സി. എം. തങ്കച്ചന്റെ സഹധർമ്മിണി ശ്രീമതി ലീലാമ്മ തങ്കച്ചൻ, തോട്ടപ്പുഴ മാർ ഗ്രിഗോറിയോസ് ഇടവകാംഗവും ഉമയാറ്റുകര ഡിസ്ട്രിക്ട് സണ്ടേസ്കൂൾ ഇൻസ്പെക്ടർ ആയും പ്രവർത്തിച്ച ശ്രീ. കെ. എം. മത്തായി എന്നിവർ കർത്താവിൽ നിദ്ര പ്രാപിച്ചു. ഭദ്രാസനത്തിന്റെ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

നമ്മുടെ മെത്രാസനത്തിലെ ഇടവകകളുടെ 2023-2024 സാമ്പത്തിക വർഷത്തെ Receipts & Payments Account, Income & Expenditure Account, Balance Sheet, ബാലൻസ് ഷീറ്റിൽ ഉൾപ്പെടുത്തിയിട്ടുള്ള അക്കൗണ്ടുകളുടെ detailed schedule എന്നിവ ഒരു ചാർട്ടേർഡ് അക്കൗണ്ടന്റിനെക്കൊണ്ട് ഓഡിറ്റ് ചെയ്യിപ്പിച്ച് യൂട്ടിലൈസേഷൻ സർട്ടിഫിക്കറ്റ് സഹിതം രണ്ടു കോപ്പികൾ ബന്ധപ്പെട്ട സമിതികളിൽ പാസ്സാക്കി മെത്രാസന ആഫീസിൽ എത്തിച്ചു തരണമെന്ന് ഇടവക മെത്രാപ്പോലീത്തായുടെ കല്പന മുഖാന്തിരം നിങ്ങളെ അറിയിച്ചിട്ടുണ്ടല്ലോ. ഇടവകകളിലെ ആദ്ധ്യാത്മീക സംഘടനകളുടെ കണക്ക് ഇപ്രകാരം ഓഡിറ്റ് ചെയ്ത് അതാതിടവകകളുടെ കണക്കിനോട് കൂടി കൺസോളിഡേറ്റ് ചെയ്ത കണക്കുകളാണ് ഭദ്രാസനത്തിൽ ഏൽപ്പിക്കേണ്ടത്. ഭദ്രാസനത്തിലെ ആത്മീയ സംഘടനകളും കഴിഞ്ഞ സാമ്പത്തിക വർഷത്തെ റിപ്പോർട്ടും, കണക്കും എത്രയും വേഗം ഓഡിറ്റിന് വിധേയമാക്കുവാൻ ഭദ്രാസന ഓഫീസിൽ ഏൽപ്പിക്കേണ്ടതാണ്.

പുണ്യവാനും പരിശുദ്ധനും സഹദേന്മാരുടെ മകുടവുമായ മാർ ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ സഭയാകമാനം ഉള്ള ദേവാലയങ്ങളിൽ കൊണ്ടാടുന്നു. പെരുന്നാൾ അനുഗ്രഹത്തിന് മുഖാന്തരമായി തീരട്ടെ എന്ന് പ്രാർത്ഥിക്കുകയും, ആശംസിക്കുകയും ചെയ്യുന്നു.



സ്റ്റെഫി ജോബ് കണ്ണനാംകുഴി

# സാമൂഹ്യ മാധ്യമങ്ങൾ കുടുംബ ജീവിതങ്ങളിൽ

മനുഷ്യന് ജീവൻ നിലനിർത്താൻ വേണ്ട അത്യാവശ്യ ഘടകങ്ങൾ വായുവും വെള്ളവും ഭക്ഷണവും ആണ്. എന്നാൽ ഇന്ന് കൊച്ചുകുട്ടികൾ മുതൽ മുതിർന്നവർ വരെ മൊബൈൽ ഫോൺ ഉണ്ടെങ്കിൽ ജീവൻ എത്ര ദിവസം വേണേലും നിലനിർത്തിക്കൊള്ളുമെന്ന അവസ്ഥയിൽ എത്തിക്കഴിഞ്ഞു.

കുടുംബം ദൈവത്തിന്റെ സുന്ദരമായ സൃഷ്ടിയാണ്. ഒരു സ്ത്രീയും പുരുഷനും ക്രിസ്തുവിൽ ഒന്നായി ത്തീരുമ്പോൾ ഒരു കുടുംബം ക്രിസ്തുവിൽ ജനിക്കുകയാണ്. സമൂഹത്തിന്റെ സുഗമമായ നിലനിൽപ്പിന് ആധാരം കെട്ടുറപ്പുള്ള കുടുംബ ബന്ധങ്ങളാണ്. സൃഷ്ടിയുടെ ആരംഭം മുതൽ തന്നെ കുടുംബം എന്ന സങ്കൽപ്പം നിലനിൽക്കുന്നു എന്ന് വി. ബൈബിൾ സാക്ഷ്യപ്പെടുത്തുന്നു. എന്നാൽ ഇന്നത്തെ കാലഘട്ടത്തിൽ കുടുംബം എന്ന സങ്കൽപം ഇല്ലാതെ ജീവിക്കുന്ന സാഹചര്യങ്ങൾ നമുക്ക് കാണാൻ സാധിക്കുന്നു. ഇതിന് പ്രധാന കാരണം സാമൂഹിക മാധ്യമങ്ങളുടെ കടന്നുകയറ്റമാണ്. വേഗത്തിലും എളുപ്പത്തിലും ആഗോളതലത്തിൽ വിവര-വിനോദ വിജ്ഞാന വിഭവങ്ങൾ പങ്കിടുവാൻ കഴിയുന്നതിനാൽ പുതുതലമുറയിൽ ഇതിന്റെ ആകർഷത്വം വർദ്ധിച്ചു. കുടുംബ ബന്ധങ്ങളെക്കാളും വ്യക്തിബന്ധങ്ങളെക്കാളും പുതുതലമുറ സമൂഹമാധ്യമങ്ങളുമായി ഇടപെടുന്നതിനാൽ മാനസിക ആരോഗ്യ പ്രശ്നങ്ങളും കുടുംബപ്രശ്നങ്ങളും വിഷാദവും ഉത്കണ്ഠയും വർദ്ധിക്കുന്നു.

വളരെയധികം അസ്വസ്ഥമായ ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോകുന്നത്. 'മീഡിയകൾ സുഖഭോഗങ്ങൾക്ക് വേണ്ടിയുള്ള ആർത്തികൾ കൂട്ടിക്കൊണ്ടിരിക്കുന്നു. ബാല്യം വിട്ടുമാറാത്തവർ പോലും ഇന്ന് ആധുനിക ഉപാധികൾ ഉപയോഗിക്കുന്നു.

മിസ്ഡ് കോൾ, എസ്.എം.എസ്. എത്രയോ പേർ ചതിക്കുഴിയിൽ താഴ്ന്നു പോകുന്നു. നശീകരണ സാധ്യതകൾ ആണ് ഇവയൊക്കെ കൂടുതലായി തുറന്നു കാണിക്കുന്നത്.

വിവാഹം പരമപ്രധാനവും പവിത്രവും ആജീവനാന്തം നിലനിൽക്കുന്നതുമായ ഒരു കൂട്ടായ്മയാണ്. മനുഷ്യബന്ധങ്ങളിൽ ഇത്ര സവിശേഷമായ ബന്ധം മറ്റൊന്നില്ല. 'കൂടുമ്പോൾ ഇമ്പം' തോന്നേണ്ടതാണ് കുടുംബബന്ധം. ചില വിവാഹ ബന്ധങ്ങൾ എസ്.എം. എസ്സിൽ നിന്നോ മിസ്ഡ് കോളിൽ നിന്നോ ഉടലെടുക്കുന്നു. എന്നാൽ മറ്റൊരു മിസ്ഡ് കോൾ വഴിയോ എസ്.എം.എസ്സ് വഴിയോ വേറൊരു ബന്ധം. ഇതോടെ ബന്ധങ്ങൾ ശിഥിലമാകാൻ തുടങ്ങുന്നു. തക്ക തുണയെ ദൈവം ചേർക്കുന്നു. എന്നാൽ ഇന്ന് കൂടുതൽ തുണകളെ സ്വയം കണ്ടെത്തുന്നു. 128-ാം സങ്കീർത്തനം ഇപ്രകാരം വ്യക്തമാക്കുന്നു. ''നിന്റെ ഭാര്യ വീട്ടിനകത്ത് ഫലപ്രദമായ മുന്തിരിവള്ളി പോലെയും നിന്റെ മക്കൾ മേശയ്ക്ക് ചുറ്റും ഒലിവു തൈകൾ പോലെയും ഇരിക്കും'' യഹോവഭക്തനായ പുരുഷൻ ഇങ്ങനെ അനുഗ്രഹിക്കപ്പെടും.'' ഇതൊരു ദൈവകല്പന ആണെന്ന് നാം ഓരോരുത്തരും തിരിച്ചറിഞ്ഞ് ജീവിതം മുന്നോട്ടു നയിക്കുക. അപ്പോൾ സ്വർഗ്ഗീയ ഭവനം ഭൂമിയിൽ യാഥാർത്ഥ്യമാകും. ദൈവം കൂട്ടിച്ചേർക്കുന്നത് അനാവശ്യ ജീവിതരീതികളിലൂടെ നശിപ്പിച്ച് കളയാതിരിക്കുക. കുടുംബബന്ധങ്ങൾ ശിഥിലമാക്കാതെ പവിത്രമായ ഒരു ബന്ധം വളർത്തിയെടുക്കുക.

"Family is a miniature heaven on earth, but man can make it a miniature hell. Pray together & stay together

ശേഷം 26-ാം പേജിൽ



# മുറിവുകളെ തിരുമുറിവുകൾ ആക്കാം

ഫാ. റിനോ കെ. മാത്യു

ബാല്യത്തിലും യൗവനത്തിലും ഒക്കെ നമ്മൾ ഭൂരിപക്ഷം പേരും അനേകം വേദനയിലൂടെയും ദാരിദ്ര്യത്തിലൂടെയും പ്രയാസത്തിലൂടെയും സഹനങ്ങളിലൂടെയും ഒക്കെ കടന്നുപോയവരായിരിക്കും. ആഗ്രഹിച്ചത് പലതും നമുക്ക് കിട്ടാതെ പോയിട്ടുണ്ടാകും പക്ഷേ ഒന്നോർക്കണം ജീവിതം നമുക്ക് സമ്മാനിച്ചിട്ടുള്ള വ്രണിതാനുഭവങ്ങൾ ഒക്കെ ഒരു പരിധിവരെ നമ്മെ ഭേദപ്പെട്ട മനുഷ്യരായി രൂപപ്പെടുത്തിയിട്ടുണ്ട് അല്ലെങ്കിൽ രൂപപ്പെടുത്തി കൊണ്ടിരിക്കുന്നു.

ലഭിച്ചിട്ടുള്ള മുറിവുകളെയൊക്കെ തിരുമുറിവുകൾ ആക്കുവാൻ നമുക്ക് സാധിക്കും. യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ നാം വായിക്കുന്നുണ്ട് 'നിന്റെ വാളിനെ ഞാൻ കലപ്പ ആക്കുമെന്ന്'. വാൾ ചോര പൊടിയാൻ അല്ലെങ്കിൽ ഹിംസിക്കുവാൻ ഉപയോഗിക്കുന്നതാണ്, എന്നാൽ കലപ്പ പുതുനാമ്പിനെ വിരിയിക്കുവാൻ ഉപയോഗിക്കുന്നതാണ്. നമ്മൾ കടന്നുപോയിട്ടുള്ള എല്ലാ ദുഃഖഅനുഭവങ്ങളെയും സഹനങ്ങളെയും നല്ലതിനായിട്ട് രൂപാന്തരപ്പെടുത്തുവാൻ നമുക്ക് പറ്റും. ജീവിതം സമ്മാനിച്ചിട്ടുള്ള പരിക്കുകളൊക്കെ നമ്മളെ കുറേക്കൂടി കുലീനരായ മനുഷ്യരാക്കുന്നുണ്ട്.

ഒന്നാമതായി ചില വേദനയിലൂടെയും സഹനങ്ങളിലൂടെയും കടന്നുപോയിട്ടുള്ളവർക്ക്, നമ്മുടെ സഹോദരങ്ങളും സഹജീവികളും ഈ വേദനകളുടെ കടന്നുപോകുമ്പോൾ അത് മനസ്സിലാക്കുവാൻ ആയിട്ട് സാധിക്കും. ഒറ്റപ്പെടലിന്റെ വേദന നിങ്ങൾ അറിഞ്ഞിട്ടുണ്ടെങ്കിൽ ആരെയും ഒറ്റപ്പെടുത്താതെ ജീവിക്കുവാൻ നിങ്ങൾക്ക് സാധിക്കും. അപമാനത്തിന്റെ ഭാരം നിങ്ങളുടെ ജീവിതത്തിൽ പേറിയെങ്കിൽ ആരെയും പരിഹസിക്കാതെ ജീവിക്കാൻ നിങ്ങൾക്ക് സാധിക്കും.

രണ്ടാമതായിട്ട് എന്തെങ്കിലും വ്രണിതാനുഭവങ്ങളിൽ കൂടി കടന്നുപോയിട്ടുള്ള നിങ്ങൾക്ക് ഒരു സ്നേഹ ശാഠ്യം ഉണ്ടാവണം സമാനമായ അനുഭവം മറ്റൊരാൾക്കും കൈമാറില്ലയെന്ന്. പട്ടിണിയുടെ വേദന നിങ്ങൾ അറിഞ്ഞിട്ടുണ്ടെങ്കിൽ മക്കളെ രാജകുമാരന്മാരെപോലെ വളർത്തണം.

എന്തെങ്കിലും കാര്യത്തിന് അപമാനിക്കപ്പെട്ടിട്ടുണ്ടെങ്കിൽ ആരെയും പരിഹസിക്കയില്ലയെന്ന് ഒരു സ്നേഹശാഠ്യം ഉണ്ടാകണം. അങ്ങനെ നമ്മൾ കുറേക്കൂടി ഭേദപ്പെട്ട മനുഷ്യരായി മാറും. ഓർക്കുക....

ഉടയാൻ മടിക്കുന്ന കല്ലിൽ നിന്നും മനോഹരമായിട്ടുള്ള ശില്പമുണ്ടാകുന്നില്ല...

മുറിയാൻ മടിക്കുന്ന മുളം തണ്ടിൽ നിന്നും സംഗീതം പൊഴിക്കുന്ന പുല്ലാംകുഴൽ പിറവിയെടുക്കുന്നില്ല....

അഴുകാൻ മടിക്കുന്ന വിത്തിൽ നിന്നും ഒരു പുതുനാമ്പ് ഉണ്ടാകുന്നില്ല....

ലഭിച്ച കണ്ണുനീർ അനുഭവങ്ങൾ ഒക്കെ നന്ദി നാഥാ. ഇവയൊക്കെ അല്പം കൂടി ഭേദപ്പെട്ട മനുഷ്യരായി നമ്മെ രൂപപ്പെടുത്തുന്നുണ്ട്.

ഫാ. വർഗ്ഗീസ് കളീക്കൽ



# രക്ഷകൻ നടന്ന വഴിത്താരയിലൂടെ –7
# ബോവാസിന്റെ വയൽ പ്രദേശങ്ങളിൽ

ഇന്നത്തെ യാത്ര ബേത്ലേമിലേക്കാണ്. ജോർദ്ദാൻ നദിയുടെ പടിഞ്ഞാറെ തീരത്ത് അഥവാ വെസ്റ്റ് ബാങ്കിൽ യഹൂദ്യാ മലനിരകളിൽ സ്ഥിതിചെയ്യുന്ന ഒരു പട്ടണമാണ് ബേത്ലഹേം. യരുശലേമിന്റെ തെക്കുഭാഗത്ത് എട്ടു കിലോമീറ്റർ അകലെയാണ് ഈ പുണ്യനഗരം. ''നീയോ ബേത്ലഹേം എഫ്രാത്തേ നീ യഹൂദാ സഹസ്രങ്ങളിൽ ചെറുതായിരുന്നാലും യിസ്രായേലിന്റെ അധിപതിയായിരിക്കേണ്ടുന്നവൻ എനിക്ക് നിന്നിൽ നിന്ന് ഉത്ഭവിച്ചു വരും''. മീഖാ. 5:2 മിശിഹായുടെ പിറവി, റാഹേലിന്റെ മരണം, ബോവാസിന്റെ വയൽപ്രദേശങ്ങൾ ഒക്കെ ബേത്ലഹേമിലാണ്. ദാവീദിന്റെ വല്യമ്മച്ചി മോവാബ് ദേശക്കാരി രൂത്ത് ഇവിടെ വച്ചാണ് ബോവാസിന്റെ കളത്തിൽ കാലാ പെറുക്കുവാൻ വന്നതും ബോവാസ് അവളെ കാണുന്നതും അവന്റെ ഭാര്യയായി മാറുന്നതും.

### ചർച്ച് ഓഫ് നേറ്റിവിറ്റി

ബേത്ലേമിലെ ഏറ്റവും വലിയ തീർത്ഥാടന കേന്ദ്രമാണ് നേറ്റിവിറ്റിയുടെ പള്ളി. ഇമ്മാനുവേൽ പിറന്നു വീണ സ്ഥലത്താണ് ഈ പള്ളി നിലകൊള്ളുന്നത്. ഹെലേന രാജ്ഞിയാണ് ഈ ദൈവാലയം സ്ഥാപിച്ചത്. പിന്നീട് നശിപ്പിക്കപ്പെട്ടു. ജസ്റ്റീനിയൻ ചക്രവർത്തി കേടുപാടുകൾ പോക്കി വിപുലപ്പെടുത്തിയാണ് ഇപ്പോൾ കാണുന്ന ദൈവാലയം. അതിബൃഹത്തായ ഒരു ദൈവാലയം ആണെങ്കിലും ഇതിന്റെ പ്രധാന വാതിൽ നന്നേ ഇടുങ്ങിയാണ്. രാജാധിരാജന്റെ തിരുസന്നിധിയിൽ ഏവരും വണങ്ങി മാത്രമേ പ്രവേശിക്കാവൂ എന്ന തത്വമാണ് ഇതിന്റെ പിന്നിലുള്ളത്.




ഗ്രീക്ക് ഓർത്തഡോക്സ് സഭയും അർമ്മീനിയൻ ഓർത്തഡോക്സ് സഭയും റോമൻ കത്തോലിക്കാ സഭയും ഇതിന്റെ ഉടമസ്ഥാവകാശം പങ്കിടുന്നു. വിശുദ്ധ ബൈബിൾ ലാറ്റിൻ ഭാഷയിൽ നിന്ന് ഹീബ്രുഭാഷയിലേക്ക് വിവർത്തനം ചെയ്ത വിശുദ്ധ ജെറോം ഇവിടെ ഒരു ആശ്രമം സ്ഥാപിക്കുകയും ഒട്ടേറെ സന്യസ്ഥർ ഇവിടെ വസിക്കുകയും ചെയ്തിട്ടുണ്ട്. വി. ജറോമിന്റെ കല്ലറയും ശിശുസഹദേന്മാരുടെ കല്ലറകളും ഇവിടെ കാണാം.

ആധുനിക കാലഘട്ടത്തിൽ ബേത്ലഹേം ഒരു ബ്രിട്ടീഷ് കോളനിയായി നിലകൊണ്ടു. 1921 ൽ ജോർദ്ദാൻ എന്ന രാജ്യം പിറവി കൊണ്ടപ്പോൾ ഇത് ജോർദ്ദാന്റെ ഭാഗമായി നിലകൊണ്ടു. 1967 ലെ ആറു ദിന യുദ്ധത്തിലൂടെ ഈ പ്രദേശങ്ങൾ ഇസ്രായേൽ കൈവശപ്പെടുത്തി. നിലവിൽ പലസ്തീൻ അതോറിറ്റിയാണ് ഇവിടെ ഭരണം നടത്തുന്നത്.

ഒലിവിൻ തടിയിൽ തീർത്ത കുരിശും ശില്പങ്ങളും ഇവിടുത്തെ ജനങ്ങളുടെ പ്രധാന വരുമാന മാർഗ്ഗമാണ്. പലസ്തീനിൽ മുസ്ലീമുകളാണ് ഭൂരിപക്ഷമെങ്കിലും ബേത്ലഹേമിൽ നല്ലൊരു ശതമാനം ക്രിസ്ത്യാനികളുമുണ്ട്. ഒട്ടേറെ വിളക്കുകളാൽ അലംകൃതമാണ് ഈ ദൈവാലത്തിന്റെ അൾത്താരയും അഴിക്കകവും.

### പതിനാല് ആരക്കാലുകൾ ഉള്ള നക്ഷത്രം

നേറ്റിവിറ്റി പള്ളിയിലെ ഏറ്റവും പ്രാധാന്യമുള്ള ഒന്നാണ് അൾത്താരയുടെ പിറകുവശത്തായി തറയിൽ മദ്ധ്യത്തിൽ ഒരു വൃത്തവും ചുറ്റും പതിനാല് ആര



ക്കാലുകളുമുള്ള നക്ഷത്രം. ഇവിടെയാണ് മിശിഹാ പിറന്നുവീണത്. എല്ലാവരും ഇടുങ്ങിയ വാതിലിലൂടെ അകത്തുകടന്ന് ആ നക്ഷത്രത്തെ വീണു നമസ്ക്കരിക്കാറുണ്ട്, ക്രിസ്തുവിന്റെ പാദം ചുംബിക്കുന്ന ഒരു പ്രതീതിയാണ് ഇതിലൂടെ ഭക്തർക്ക് ലഭിക്കുന്നത്. മിക്കവാറും എല്ലാസമയത്തും ഇവിടെ നീണ്ട ക്യൂവാണ്. ചില സന്ദർഭങ്ങളിൽ മണിക്കൂറുകൾ ക്യൂ നിന്നിട്ടാണ് ഈ താരകത്തെ ചുംബിക്കുന്നത്. കിഴക്കേദേശത്തു നിന്നു വിദ്വാന്മാർ വന്ന് ശിശുവിനെ അമ്മയോടുകൂടെ കണ്ട് വീണുനമസ്ക്കരിച്ച് നിക്ഷേപ പാത്രങ്ങളെ തുറന്ന് പൊന്നും മൂരും കുന്തിരിക്കവും കാഴ്ചവെച്ചശേഷം മറുവഴിയായി കടന്നുപോയതിനാൽ ഒരുവഴി വന്ന് വീണ് നമസ്ക്കരിച്ച് മറുവഴിയായി പോകുക എന്ന രീതിയാണ് ഇവിടെ. അതായത് മുട്ടുകുത്തിയ ശേഷം തിരിഞ്ഞു ആ വഴിക്കു പോകാൻ പറ്റില്ല.

പതിനാല് ആരക്കാലുകൾ എന്നതിന് വലിയ അർത്ഥമുണ്ട്. വി. മത്തായിയുടെ സുവിശേഷത്തിൽ അബ്രഹാം മുതൽ ദീവീദ് വരെ പതിനാലും ദാവീദ് മുതൽ ബാബേൽ പ്രവാസം വരെ പതിന്നാലും ബാബേൽ പ്രവാസം മുതൽ മിശിഹാ വരെ പതിനാലും തലമുറകളാണുള്ളത്. അതിനാലാണ് പതിനാല് ആരക്കാലുകൾ വച്ചിട്ടുള്ളത്.

**റേച്ചൽ ടോംബ്**

റാഹേലിന്റെ കല്ലറ ബേത്‌ലഹേമിലാണ്. സാറാ, അബ്രഹാം, ഇസഹാക്ക്, യാക്കോബ്, ലേയ എന്നിവരെയെല്ലാം അടക്കം ചെയ്തിരിക്കുന്നത് മക്പേലാ ഗുഹയിലാണ്. ഇത് അബ്രഹാം ഹിത്യനായ എഫ്രോനോട് വിലയ്ക്ക് വാങ്ങിയ കല്ലറയാണ്. പിതാക്കന്മാരോടു ചേരുക, ജനത്തോട് ചേരുക എന്നതെല്ലാം യഹൂദനെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യമുള്ളതാണ്. പക്ഷെ പിതാക്കന്മാരുടെ കല്ലറയിൽ അടക്കപ്പെടുവാനുള്ള ഭാഗ്യം റാഹേലിന് ലഭിച്ചില്ല. ബേത്‌ലഹേമിലേക്കുള്ള യാത്രമദ്ധ്യേ തന്റെ ഒടുവിലത്തെ മകനായ ബന്യാമിന് ജന്മം നൽകിയ ശേഷം അവിടെ മരണപ്പെടുകയായിരുന്നു. റേച്ചൽ ടോംബ് യഹൂദന്റെ വലിയൊരു തീർത്ഥാടന കേന്ദ്രമാണ്.

**മിൽക്ക് ഗ്രോട്ടോ**

ഗ്രോട്ടോ ഓഫ് ഔവർ ലേഡി എന്നറിയപ്പെടുന്ന ഈ ചാപ്പൽ റോമൻ കത്തോലിക്കാ സഭയുടെ കീഴിലാണ്. 1872 ലാണ് ഈ ചാപ്പൽ സ്ഥാപിതമായത്. ഇവിടെയുള്ള കന്യാസ്ത്രീകൾ ചാപ്പലിന്റെ ഒരു ഭാഗത്ത് ടേൺ അനുസരിച്ച് ഇടമുറിയാതെ പ്രാർത്ഥ നടത്തുന്നുണ്ട്.

ഈ ചാപ്പലിൽ നിന്ന് ഒരു പൊടികിട്ടും. രണ്ടു ഡോളറാണ് ഇതിന്റെ വില. ഇതിന് ഒരു പിന്നാമ്പുറം കഥയുണ്ട്. ശിശുവിന്റെ പ്രാണരക്ഷാർത്ഥം തിരുകുടുംബം ഈജിപ്റ്റിലേക്ക് പാലായനം ചെയ്യുമ്പോൾ ഇവിടെയുള്ള ഒരു പാറയുടെ വിള്ളലിൽ വിശ്രമത്തിനായി എത്തുകയും അവിടെയിരുന്ന് കുഞ്ഞിന് മുലപ്പാൽ നൽകവെ ഒരുതുള്ളി പാൽ ആ പാറയിൽ വീഴുകയും ആ പാറ പാലിന്റെ നിറമാകുകയും ചെയ്തു എന്നതാണ് പാരമ്പര്യം.

ഭാര്യയും ഭർത്താവും കൂടി പ്രാർത്ഥിച്ച് പാലിലോ വെള്ളത്തിലോ ആ പൊടി ഒൻപ്ത് ദിവസം കഴിച്ചാൽ സന്താനസൗഭാഗ്യം ലഭിക്കുമെന്നാണ് വിശ്വാസം. അത് സത്യമാണ് എന്നത് ഈ ലേഖകന് നേരിട്ട് അറിയാവുന്നതാണ്. പതിമൂന്ന് വർഷങ്ങളായി ഒട്ടേറെ ഗ്രൂപ്പുകളെ നയിച്ച് ഈ സ്ഥലത്ത് വരാൻ ദൈവം കൃപ നൽകി. ഓരോ യാത്രയിലും ഈ പൊടി വാങ്ങുകയും മക്കളില്ലാത്ത വലയുന്ന ദമ്പതികൾക്ക് നൽകുകയും ചെയ്യാറുണ്ട്. ഒൻപത് ദമ്പതികൾക്ക് ഇതുമൂലം കുഞ്ഞിക്കാൽ കാണാൻ ഭാഗ്യമുണ്ടായി എന്നത് എനിക്ക് നേരിട്ട് ബോധ്യം വന്നിട്ടുള്ളതാകുന്നു.

**ഷെഫേർഡ് ഫീൽഡ്**

ഇടയന്മാർ തങ്ങളുടെ ആടുകൾക്ക് കാവൽ കിടന്ന ഒരു രാത്രിയിൽ മാലാഖ അവർക്ക് പ്രത്യക്ഷപ്പെട്ട് നാഥന്റെ തിരുജനനം അവരെ അറിയിച്ചു. അവർ പാർത്തിരുന്നത് എന്നു കരുതുന്ന ഒരു ഗുഹയും ഇവിടെ കാണാം. ഷെഫേർഡ് ഫീൽഡ് ചാപ്പൽ എന്നൊരു പള്ളിയും അനുബന്ധ ചാപ്പലുകളും ഇവിടെയുണ്ട്. ഗ്ലോറിയ ഇൻ എക്സൽസിസ് ഡിയു എന്നും ഈ പള്ളി അറിയപ്പെടുന്നു. പലസ്തീനിൽ വെസ്റ്റ് ബാങ്കിലെ ബയ്റ്റ് സഹോറിലെ റോമൻ കത്തോലിക്കാ സഭയുടെ കീഴിലാണ് ഈ ചാപ്പൽ.

മാലാഖ അവരെ വിട്ട് സ്വർഗ്ഗത്തിൽ പോയശേഷം ഇടയന്മാർ അന്യോന്യം നമുക്ക് ബേത്‌ലഹേം വരെ പോയി എന്താണ് സംഭവിച്ചത് എന്നുനോക്കാം എന്നു പറഞ്ഞ വേഗത്തിൽ ചെന്ന് പുൽക്കൂട്ടിൽ കിടക്കുന്ന ശിശുവിനെ കണ്ടുഎന്ന് വി. ലൂക്കോസിന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

ബോവാസിന്റെ വയലുകളായിരുന്നു ഇവ എന്നും, മിശിഹായുടെ വംശാവലിയിൽ പേരു പരാമർശിക്കപ്പെട്ട മൂന്ന് സ്ത്രീകളിൽ ഒരുവളായ രൂത്ത് ഇവിടെ വന്ന് ബോവാസിന്റെ വയലിൽ വേല ചെയ്തു എന്നാണ് പാരമ്പര്യം.

(തുടരും...)

ഫാ. പി.വി. ജോൺ





## സാരോപദേശകഥകൾ

# ദുശ്ശകുനം

രാവിലെ ഒരുങ്ങി പള്ളിയിൽ പോകാൻ തുടങ്ങുമ്പോഴാണു ആ ദു:ഖവാർത്ത കേട്ടതു. ഞങ്ങളുടെ അയൽവാസിയായ വേണു ചേട്ടൻ അന്തരിച്ചു. ദീർഘകാലമായി സുഖമില്ലാതെ ചികിത്സയിലായിരുന്നു. കിഡ്നി തകരാറായതാണു. കുറേക്കാലമായി ഡയാലിസിസ് ചെയ്യുകയാണു. രണ്ടു ദിവസം മുമ്പ് അസുഖം കൂടി ആശുപത്രിയിൽ ആക്കിയതാണു.

അദ്ദേഹം നല്ല അദ്ധ്വാനിയായിരുന്നു എങ്കിലും മദ്യപിക്കുമായിരുന്നു. പക്ഷെ കുടുംബത്തെ നല്ലവണ്ണം പരിരക്ഷിക്കുമായിരുന്നു. മൂന്നു മക്കളേയും പഠിപ്പിച്ചു നല്ല നിലയിൽ ആക്കി. അവരെല്ലാവരും ഇപ്പോൾ ഗൾഫിലാണു. കുടുംബമായി അവിടെ കഴിയുന്നു. ഇവിടെയും വീടൊക്കെ പുതുക്കി പണിതു നല്ല നിലയിൽ കഴിയുന്നു. പക്ഷെ മദ്യപാനം കൂടിയതല്ലാതെ കുറഞ്ഞില്ല.

എന്റെ ബാല്യകാലസഖികൾ, അദ്ദേഹം കേൾക്കാതെ അദ്ദേഹത്തെ വിളിച്ചിരുന്നതു ദുശ്ശകുനൻ ചേട്ടൻ എന്നാണു. അതിനു ഒരു കാരണമുണ്ട്. അദ്ദേഹം ജോലിക്കു പോകാൻ ഇറങ്ങുമ്പോൾ ശകുനം നോക്കുമായിരുന്നു. ബാല്യകാലത്തിലെ സംഭവങ്ങിലേക്കു മനസ്സ് തിരിഞ്ഞു. അവധിക്കാലത്തു രാവിലെ ഞങ്ങൾ സഹോദരങ്ങളും കൂട്ടുകാരും കൂടി ഞങ്ങളുടെ വീട്ടുമുറ്റത്തു പന്തു കളിക്കുക പതിവായിരുന്നു. ഒരു ദിവസം ഞാൻ അടിച്ച പന്തു വഴിയിലേക്കു വീണു. ഞാൻ അടിച്ചതായതു കൊണ്ടു എല്ലാവരുംകൂടി നിർബ്ബന്ധിച്ചിട്ടു പന്തു എടുക്കാൻ ഞാൻ വഴിയിലേക്കു ഇറങ്ങി. അപ്പോൾ വേണു ചേട്ടൻ ജോലിക്കു പോകാൻ ഇറങ്ങി. അദ്ദേഹം പന്തു എടുത്തു എന്റെ കൈയിൽ തന്നിട്ടു പറഞ്ഞു പന്തു അടിക്കുമ്പോൾ റോഡിലേക്കു പോകാതെ സൂക്ഷിക്കണം.ആരുടെയെങ്കിലും ദേഹത്തു വീണാൽ അതു കുഴപ്പമാകും. ഉപദേശവും തന്നു അദ്ദേഹം നടന്നു നീങ്ങി.

അന്നു വൈകിട്ടു അദ്ദേഹത്തിന്റെ ഭാര്യ ലളിത ചേച്ചി വീട്ടിൽ വന്നു അമ്മയോടു പറഞ്ഞു. 'അമ്മാമ്മ ഒരു ചേതമില്ലാത്ത ഉപകാരം ചെയ്യണം. എന്നും രാവിലെ ചേട്ടൻ ജോലിക്കു പോകാൻ ഇറങ്ങുമ്പോൾ ജോസുമോൻ (അതാണു എന്റെ വീട്ടീൽ വിളിക്കുന്ന പേരു) ചേട്ടനു നേരെ നടന്നു ചെല്ലണം. കാരണം മറ്റൊന്നുമല്ല, ഇന്നു മോനെ കണികണ്ടു കൊണ്ടാണു അദ്ദേഹം ജോലിക്കു പോയതു. ഇന്നത്തെ പോലെ ഒരു നല്ല ദിവസം ജീവിതത്തിൽ ഇതുവരെ ഉണ്ടായിട്ടില്ലത്രേ. അതിനാൽ എന്നും മോനെ കണികണ്ടു വേണമത്രേ ജോലിക്കു പോകുന്നതു. അഞ്ചു മിനിട്ടു നേരത്തേ കാര്യമല്ലേയുള്ളൂ. അങ്ങേർക്കു ഒരു സന്തോഷം ആയിക്കൊള്ളട്ടെ.. അതുകഴിഞ്ഞു മോനു തിരികെ പോരാം.

അവർ പോയിക്കഴിഞ്ഞപ്പോൾ അമ്മ പറഞ്ഞു. നമുക്കു അതിൽ വിശ്വാസം ഒന്നുമില്ലെങ്കിലും ചേതമില്ലാത്ത ഒരു ഉപകാരം അല്ലേ മോനങ്ങു ചെയ്തു കൊടുത്തേരു. പിന്നെ എന്നും രാവിലെ അദ്ദേഹം പോകാൻ തുടങ്ങുമ്പോൾ ആ ചേച്ചി എന്നെ വിളിക്കും. ഞാൻ ചെല്ലും. അങ്ങനെ കുറേ ദിവസം കഴിഞ്ഞു. എന്റെ കൂട്ടുകാരെല്ലാം ചേർന്നു ഒരു തീരുമാനം എടുത്തു. അയാളെ നമുക്കു ഒന്നു പറ്റിക്കണം. ഒരു ദിവസം രാവിലെ ഞാൻ ഇറങ്ങി

ചെല്ലുന്നതു നോക്കി നിന്ന അവർ അദ്ദേഹം വരുന്നതു കണ്ടു എനിക്കു മുമ്പായി അതിൽ ഒരാൾ കൈ പുറകിൽ കൂട്ടി പിടിച്ചു അദ്ദേഹത്തിന്റെ നേരെ നടന്നു. അതു ദുശ്ശകുനമാണത്രേ. അതുകണ്ടു അദ്ദേഹം ദേഷ്യപ്പെട്ടു എന്തൊക്കെയോ പറഞ്ഞു കയറി പോയി. അല്പം കഴിഞ്ഞു അദ്ദേഹം വീണ്ടും ഇറങ്ങി വന്നു. അന്നേരം അടുത്ത ആൾ അതു പോലെ നടന്നു ചെന്നു അന്നേരവും ദേഷ്യപ്പെട്ടു എന്തൊക്കെയോ പറഞ്ഞു കയറി പോയി. അതു അവർ അഞ്ചു പേരും ചെയ്തു. അദ്ദേഹം കോപാകുലനായി. ഇന്നിനിയും പോയിട്ടു കാര്യമില്ലെന്നു പറഞ്ഞു ജോലിക്കു പോയില്ല. ഇതു ഇവർ മനഃപ്പൂർവ്വം ചെയ്തതാണെന്നു തോന്നിയിട്ടു അവരുടെയെല്ലാം വീട്ടിൽ ചെന്നു അവരുടെ മാതാപിതാക്കളോടു ദേഷ്യപ്പെട്ടു പറഞ്ഞു. ഇനിയും ഇതു ആവർത്തിച്ചാൽ ഞാൻ അടങ്ങിയിരിക്കയില്ല എന്നു പറഞ്ഞു ഭീഷണിപ്പെടുത്തുകയും ചെയ്തു.

വർഷങ്ങൾ പലതു കടന്നു പോയി. ഞാൻ കോളേജിൽ പഠനം ആരംഭിച്ചപ്പോൾ ശകുനം തുടരുവാൻ കഴിയാതെ വന്നു. സെമിനിരി പഠനം കഴിഞ്ഞു. വീട്ടിൽ വന്നു താമസിയാതെ അച്ചനായി. ആദ്യം സേവനം അനുഷ്ഠിച്ചതു അല്പം അകലെയുള്ള ഒരു പള്ളിയിൽ ആയിരുന്നു. അന്നു സ്വന്തമായി വാഹനമൊന്നും ഇല്ലാതിരുന്നതിനാൽ രാവിലെ ഒരു കിലോമീറ്റർ നടന്നു ബസ്റ്റാൻഡിൽ ചെന്നു ബസ്സിൽ കയറിയാണു പോയിരുന്നത്. ഒരു ദിവസം രാവിലെ ഒരുങ്ങി ഇറങ്ങി നടന്നപ്പോൾ വേണു ചേട്ടൻ എവിടെയോ പോകാൻ ഒരുങ്ങി ഇറങ്ങി എനിക്കു എതിരെ നടന്നു വന്നു. എന്നെ കണ്ട മാത്രയിൽ അദ്ദേഹം തിരിഞ്ഞു നടന്നു. തിരികെ ചെല്ലുന്നതു കണ്ടു അദ്ദേഹത്തിന്റെ ഭാര്യ ചോദിച്ചു. തിരികെ പോരാൻ എന്തു പറ്റി?

എന്തു പറയാനാ? ഓരോ ദുശ്ശകുനങ്ങൾ കയറി വന്നോളും വഴി മുടക്കാൻ.

ആരു വന്നന്നാ നിങ്ങളീ പറയുന്നതു?

ദാ, വഴിയിലേക്കു നോക്കു. ഒരു ശകുനം മുടക്കി കത്തനാർ നൽക്കുന്നതു കാണാം.

അയ്യോ അതു നമ്മുടെ ജോസച്ചനല്ലേ? അങ്ങേരെങ്ങനെയാ ദുശ്ശകുനമാകുന്നതു? പണ്ടു നല്ല ശകുനമായിരന്നല്ലോ?

അതു പണ്ടു. ഇപ്പോൾ ദുശ്ശകുനമായി. നിനക്കു ശകുനത്തെ കുറിച്ചു എന്തറിയാം. പുരോഹിതൻ ദുശ്ശകുനമാണെടീ. ഏതായാലും ഇന്നിനിയും പോയിട്ടു കാര്യമില്ല.

ആ സംഭാഷണം കേട്ടു ഞാൻ പകച്ചു നിന്നു പോയി. ഞാൻ ഒരു ദുശ്ശകുനമാണത്രേ? എനിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. പെട്ടെന്ന് സെമിനാരിയിൽ പഠിപ്പിച്ചതു ഓർമ്മയിൽ ഓടിയെത്തി. ഒരു സത്യവിശ്വാസി ഒരിക്കലും ജാതകത്തിലും ശകുനത്തിലും വാസ്തുവിലും രാഹുവിലും കേതുവിലും ഒന്നും വിശ്വസിക്കുവാൻ പാടില്ല. ദൈവം ഇതിനെല്ലാം മുകളിലാണു. ദൈവത്താൽ അസാദ്ധ്യമായതു ഒന്നുമില്ല. സഭ ഇതൊന്നും അംഗീകരിക്കുകയുമില്ല. എന്നും സൂത്താറാ നമസ്കാരത്തിൽ ചൊല്ലുന്ന 91–ാം സങ്കീർത്തനം ഓർമ്മയിൽ ഓടിയെത്തി. ഞാൻ എന്റെ കണ്ണു പർവ്വതത്തിലേക്കു ഉയർത്തുന്നു. എന്റെ സഹായക്കാരൻ എവിടെനിന്നു വരും. എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിങ്കൽ നിന്നു വരുന്നു. അവൻ നിന്റെ കാൽ ഇളകുവാൻ സമ്മതിക്കുകയില്ല. നിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നില്ല ഉറങ്ങുന്നുമില്ല. കർത്താവു നിന്റെ കാവൽക്കാരൻ ആകുന്നു. കർത്താവു തന്റെ വലത്തുകൈകൊണ്ടു നിനക്കു നിഴലിടും. പകൽ ആദിത്യനെങ്കിലും രാത്രി ചന്ദ്രൻ എങ്കിലും നിന്നെ ഉപദ്രവിക്കുകയില്ല. കർത്താവു സകല ദോഷങ്ങളിൽ നിന്നു നിന്നെ കാത്തുകൊള്ളും. അവൻ നിന്റെ ആത്മാവിനെ കാത്തു കൊള്ളും. അവൻ നിന്റെ ഗമനത്തെയും ആഗമനത്തെയും ഇന്നു മുതൽ എന്നേക്കും കാത്തുകൊള്ളും. ആ സങ്കീർത്തനം മനസ്സിൽ ഉരുവിട്ട് പ്രാർത്ഥിച്ചപ്പോൾ മനസ്സിൽ ധൈര്യം ഓടിയെത്തി.

സെമിനാരിയിൽ പഠിച്ചിരുന്ന കാലത്തു നടന്ന രണ്ടു സംഭവങ്ങൾ ഓർമ്മയിൽ കടന്നു വന്നു. ഒരിക്കൽ ശനിയും ഞായറും അവധി എടുത്ത് വീട്ടിൽ വന്നു. തിങ്കളാഴ്ച രാവിലെ തിരികെ പോകാൻ ബസ്റ്റാൻഡിൽ ചെന്നു കൗണ്ടറിൽ നിന്നു ടിക്കറ്റ് എടുത്തു കോട്ടയത്തിനുള്ള ഒരു ബസ്സിൽ കയറി. അവിടെ നിന്നു സ്റ്റാർട്ടു ചെയ്യുന്ന ബസ്സായതിനാൽ അധികം ആളുകൾ ഉണ്ടായിരുന്നില്ല. ആ ബസ്സലെ മുൻസീറ്റിൽ കത്തോലിക്കാ സഭയിലെ ഒരു പുരോഹിതൻ ഇരിപ്പുണ്ടായിരുന്നു. ആറുമണിക്കു ഇവിടെ നിന്നു തിരിക്കേണ്ട ബസ്സ് ആറേകാലായിട്ടും തിരിക്കുന്നില്ല. അനൗൺസ്മെന്റ് മുറയ്ക്കു വന്നുകൊണ്ടിരുന്നു. ആറുമണിക്കു പുറപ്പെടേണ്ട ഇത്രാം നമ്പർ ബസ്സിന്റെ ഡ്രൈവർ ഉടനെ ബസ്സിൽ ചെല്ലേണ്ടതാണു. കുറെ സമയം കഴിഞ്ഞിട്ടും കാണാഞ്ഞതിനാൽ കണ്ടക്ടർ ഇറങ്ങി പോയി അന്വേഷിച്ചു. അദ്ദേഹം തിരികെ വന്നു പറഞ്ഞു. ഈ ബസ്സിൽ ആദ്യം കയറിയതു

ഒരു പുരോഹിതനാണു. അതു ദുശകുനമായതിനാൽ അദ്ദേഹം ഇതിൽ നിന്നും ഇറങ്ങിയാൽ മാത്രമേ അയാൾ വണ്ടി എടുക്കുകയുള്ളു. അതു കേട്ടപ്പോൾ തന്നെ ആ അച്ചൻ ബസ്സിൽ നിന്നിറങ്ങി. ഡ്രൈവർ വന്നു വണ്ടി സ്റ്റാർട്ടു ചെയ്തു ഒടിച്ചു. താമസിച്ചതുകൊണ്ടു അയാൾ അല്പം വേഗത്തിൽ ആണു വണ്ടി ഓടിച്ചതു. ഒരിടത്തു നിറുത്തിയിരുന്ന ഒരു ബസ്സിനെ ഓവർടേക്ക് ചെയ്തപ്പോൾ ആ വശത്തു നിന്നിരുന്ന ഒരു മരത്തിൽ വണ്ടി ചെന്നു ഇടിച്ചു. മുന്നിൽ ഇരുന്ന ചിലർക്കു ചെറിയ പരുക്കൾ ഏറ്റു. എന്നാൽ ഡ്രൈവറുടെ വലതു കൈ ഒടിഞ്ഞു. എല്ലാവരും ചേർന്നു അദ്ദേഹത്തെ അവിടെനിന്നു ഇറക്കി ആശുപത്രിയിൽ എത്തിച്ചു. അവിടെ കൂടിനിന്നവരിൽ ഒരാൾ പറഞ്ഞു ആ അച്ചനെ ഇറക്കി വിട്ടെങ്കിലും അയാൾ ആദ്യം കയറിയതു ദുശ്ശകുനമായതിനിലാണു ഇങ്ങനെ സംഭവിച്ചതു. ഞാൻ പറഞ്ഞു. അതല്ല. ആ പാവം പുരോഹിതനെ കാരണം കൂടാതെ ഇറക്കിവിട്ടതിനു ദൈവം കൊടുത്ത ശിക്ഷയാണിതു. അദ്ദേഹം കോപാകുലനായി നടന്നു പോയി.

പിന്നെ ഒരുനാൾ, ഒരു മെയ് മാസത്തിൽ ഞാൻ തിരുവനന്തപുരത്തു നിന്നു കോട്ടയത്തിനുള്ള ഒരു ഫാസ്റ്റുപാസഞ്ചറിൽ കയറി. അതിലും ഒരു കത്തോലിക്കാ പുരോഹിതൻ ഉണ്ടായിരുന്നു. ഏതാണ്ടു കൊട്ടാരക്കര അടുക്കാറായപ്പോൾ വണ്ടിയുടെ മുമ്പിൽ ഇടതുവശത്തെ ടയർ പഞ്ചറായി. ഡ്രൈവർ പെട്ടെന്നു നിറുത്തിയതിനാൽ വലിയ അപകടം ഒഴിവായി. എല്ലാവരും ഇറങ്ങി നിന്നപ്പോൾ അതിൽ ഒരാൾ പറഞ്ഞു. ആ കത്തനാർ കയറിയപ്പോഴെ ഞാൻ ഭയപ്പെട്ടതാണു ഈ അപകടം ദൈവം കരുണ ചെയ്തു. ആ ഡ്രൈവർ മിടുക്കനായതിനാൽ നമ്മൾ രക്ഷപ്പെട്ടു. ഞാൻ അദ്ദേഹത്തോടു പറഞ്ഞു അങ്ങനെ പറയരുതു. ദൈവം കരുണ ചെയ്തു എന്നതു ഞാനും സമ്മതിക്കുന്നു. അതിനു കാരണക്കാരൻ ആ പുരോഹിതനാണു. അദ്ദേഹം ഇതിൽ ഉണ്ടായിരുന്നതിനാലാണു ദൈവം കരുണ ചെയ്തതു.അല്ലെങ്കിൽ ഈ ബസ്സു വെള്ളത്തിൽ വീഴുമായിരുന്നു, അതു കേട്ടിട്ടു, ഒരു സത്യവിശ്വാസി വന്നിരിക്കുന്നു. എന്നാൽ നീയും പോയി ഒരു കത്തനാർ ആകൂ. എന്നു പറഞ്ഞു അയാൾ നടന്നു നീങ്ങി.

പുരോഹിതൻ ജനത്തിനു ഒരു അനുഗ്രഹമാണു. അനുഗ്രഹമായിരിക്കണം. ദൈവമേ അങ്ങനെ ആകാൻ ബലഹീനനായ എന്നിൽ കനിയണമെ എന്നു പ്രാർത്ഥിച്ചു ഞാനും പള്ളിയിലേക്കു പോയി.

20 -ാം പേജിൽ നിന്നും തുടർച്ച

സങ്കീർത്തനങ്ങൾ 43:3 ‘‘നിന്റെ പ്രകാശവും സത്യവും അയച്ചു തരേണമേ. അവ എന്നെ നടത്തുമാറാകട്ടെ നിന്റെ വിശുദ്ധപർവ്വതത്തിലേക്കും തിരുനിവാസത്തിലേക്കും അവ എന്നെ എത്തിക്കുമാറാകട്ടെ. ആമ്മീൻ

സാമൂഹ്യ മാധ്യമങ്ങളുടെ കടന്നുകയറ്റം വ്യക്തിജീവിതങ്ങളിൽ കുടുംബബന്ധങ്ങളിൽ

മലയാളിയുടെ ജീവിതത്തിൽ ഇന്ന് സംഭവിച്ചുകൊണ്ടിരിക്കുന്ന ഏറ്റവും വലിയ അപകടം അനുകരണ സംസ്ക്കാരം തന്നെയാണ്. അതിന് ഒരു പരിധി വരെ ഉത്തരവാദി മാധ്യമങ്ങളുടെ അമിതമായ കടന്നുകയറ്റം നമ്മുടെ വ്യക്തിജീവിതങ്ങളിൽ കുടുംബ ബന്ധങ്ങളിൽ വന്നു എന്നതാണ്. ആധുനിക ലോകത്തിൽ ശരിയേത് തെറ്റേത് എന്ന് തിരിച്ചറിയുവാൻ ആർക്കും സാധിക്കുന്നില്ല. ആർക്കും മാതൃകയാക്കാൻ അത്തരത്തിൽ ഇന്ന് ആരും ജീവിക്കുന്നില്ല എന്നതാണ് യാഥാർത്ഥ്യം. ഒരു ഒന്നാം ക്ലാസ്സുകാരന്റെ സങ്കടം പോലും ഇന്ന് ഒരു നല്ല ഫോൺ ഇല്ല എന്നായി കഴിഞ്ഞിരിക്കുന്നു. കടങ്കഥകളിൽ പോലും കേട്ടിട്ടില്ലാത്ത സംഭവങ്ങൾ ഇന്ന് അരങ്ങേറുന്നു. ഇതിന് ഉത്തരവാദി ആരാണ്....? ശരിക്കും ചിന്തിക്കേണ്ടിയിരിക്കുന്നു. സൈബർ ബുള്ളിയിങിന്റെ കാലഘട്ടത്തിലാണ് ഇന്ന് നാം ജീവിക്കുന്നത് തന്നെ. വ്യക്തികളെ വിഷമിപ്പിക്കുന്ന തരത്തിലുള്ള പോസ്റ്റുകൾ പ്രചരിപ്പിക്കുന്ന കാലഘട്ടം. മോശമായ ട്രോളുകൾ ഉണ്ടാക്കി പോസ്റ്റു ചെയ്യുക. വിദ്വേഷമുള്ളിടത്ത് കളിയാക്കലുകൾ ഉണ്ടാകാം. കേൾക്കുന്നവർക്ക് അത് എല്ലായ്പ്പോഴും വെറും തമാശയാകണമെന്നില്ല. മറ്റുള്ളവരുടെ വികാരങ്ങൾ മനസ്സിലാക്കാനോ നല്ല രീതിയിൽ ഇടപഴകുന്നതിനോ ആയിരിക്കണം സോഷ്യൽ മീഡിയകൾ.

3 മണിക്കൂറിൽ കൂടുതൽ ടി.വി., മൊബൈൽ എന്നിവ കാണുന്ന കുട്ടികളിൽ 7 വയസ്സിനുള്ളിൽ തന്നെ വൈകാരികമായി നിരവധി പ്രശ്നങ്ങൾ ഉണ്ടായേക്കാം എന്നാണ് പഠനങ്ങൾ കാണിച്ചു തരുന്നത്. നല്ല ബന്ധങ്ങൾ സൂക്ഷിക്കാനുള്ള കഴിവില്ലായ്മയും ഉണ്ടാകുന്നു. ഓരോ പുലരിയിലും കണ്ണുതുറന്ന് ഉണരുന്നത് പുതിയ ലോകത്തിലേക്കാണ് എന്നുള്ള തിരിച്ചറിവ് നമുക്ക് ഉണ്ടാകണം. പുതുതലമുറയിലെ കണ്ണികളെ മൊബൈൽ ഫോൺ കൊടുത്തല്ല ഉണർത്തേണ്ടതും ഉറക്കേണ്ടതും. ദൈവമായിരിക്കണം ജീവിതത്തിന്റെ കേന്ദ്രം. ലോകം തിന്മയിൽ വളരാൻ പ്രേരിപ്പിക്കും. എന്നാൽ നാം നന്മയിൽ വളരാൻ പരിശ്രമിക്കുക. ഹൃദയത്തിൽ വിളക്ക് തെളിയിക്കാൻ സാധിക്കണം.

വാൽസല്യ കുഞ്ഞുങ്ങളേ,

നിങ്ങളേവരും ക്ഷേമമായിരിക്കുന്നല്ലോ. വേനൽ അവധിക്കാലം നിങ്ങൾ സന്തോഷമായി ചിലവഴിച്ചു കൊണ്ടിരിക്കുന്നു എന്ന് ചേച്ചി വിശ്വസിക്കുന്നു. കഠിനമായ വേനലിലൂടെ നമ്മുടെ നാട് കടന്നു പോവുകയാണ്. പല സ്ഥലങ്ങളിലും ശുദ്ധജലക്ഷാമം അനുഭവപ്പെടുന്നു. പ്രകൃതിയെ മറന്നു കൊണ്ടു വളരുവാനുള്ള മനുഷ്യന്റെ തത്രപ്പാടുകളുടെ പരിണിത ഫലമാണ് ഇന്നനുഭവിക്കുന്ന കാലാവസ്ഥാ വ്യതിയാനങ്ങൾ എന്ന് കുഞ്ഞുങ്ങളേ നിങ്ങൾ മനസ്സിലാക്കണം. പ്രകൃതിയോടു ചേർന്നുള്ള ജീവിതം പരിശീലിക്കുവാനും, നമ്മുടെ ചുറ്റുപാടുകളെ വൃത്തിയായി സൂക്ഷിക്കുവാനും, പ്രാർത്ഥനയോടും, വിവേകത്തോടും പ്രകൃതിവിഭവങ്ങളെ ഉപയോഗിക്കുവാനും, ഇനിയും വരുവാനുള്ള തലമുറകൾക്കും ഈ ഭൂമിയിൽ വസിക്കേണ്ടതാണെന്നുള്ള ബോദ്ധ്യത്തോടെ ഈ പ്രപഞ്ചത്തെ സ്നേഹിച്ചും പരിരക്ഷിച്ചും ജീവിക്കുവാൻ നിങ്ങൾ ശ്രദ്ധിക്കണമെന്ന് ഓർമ്മിപ്പിക്കുന്നു. നിങ്ങളെല്ലാവരും ഛഢആട ക്ലാസ്സുകളിൽ സംബന്ധിച്ചല്ലോ. നമുക്ക് പ്രാർത്ഥിക്കാം എന്ന ചിന്താവിഷയത്തെ ആസ്പദമാക്കിയുള്ള ഈ വർഷത്തെ OVBS ക്ലാസ്സുകൾ സന്തോഷകരമായിരുന്നല്ലോ. പക്ഷെ OVBS കുഞ്ഞുങ്ങളുമായി സംവദിക്കുമ്പോൾ ചേച്ചിക്ക് ഏറെ വിഷമം തോന്നി, കാരണം മറ്റൊന്നുമല്ല നമ്മുടെ ഭവനങ്ങൾ, കുഞ്ഞുങ്ങൾ കുടുംബപ്രാർത്ഥനക്ക് യാതൊരു പ്രാധാന്യവും കൊടുക്കാതെയാണ് ജീവിക്കുന്നതെന്ന തിരിച്ചറിവ്. 'പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും, വാർദ്ധക്യത്തിലെ സമാധാനവും ആകുന്നു'. പരിശുദ്ധ പരുമല തിരുമേനി പ്രാർത്ഥനയെക്കുറിച്ച് പറഞ്ഞ വാക്കുകളാണിത്. കുഞ്ഞുങ്ങളേ പ്രാർത്ഥനക്ക് മുൻഗണന കൊടുക്കുന്ന ഒരു ജീവിത ശൈലിയുടെ ഉടമകളായി തീരുവാൻ നിങ്ങൾ തീർച്ചയായും പരിശ്രമിക്കണം. പ്രാർത്ഥനയുടെ 10 ഗുണങ്ങൾ നിങ്ങളുടെ ശ്രദ്ധയിലേക്ക് കൊണ്ടുവരികയാണ്.

1. ദൈവവുമായുള്ള ബന്ധം വളർത്തിയെടുക്കാൻ പ്രാർത്ഥന നമ്മെ സഹായിക്കുന്നു.
2. ദൈവത്തിന്റെ സ്നേഹസ്വഭാവം മനസ്സിലാക്കാൻ പ്രാർത്ഥന നമ്മെ സഹായിക്കുന്നു.
3. പ്രാർത്ഥന ജീവിത പ്രതിസന്ധികളെ നേരിടാൻ നമുക്ക് ധൈര്യം നൽകും.
4. നമ്മുടെ ജീവിതത്തിൽ ശരിയായ ദിശ കണ്ടെത്താൻ പ്രാർത്ഥന സഹായിക്കുന്നു.
5. പ്രലോഭനങ്ങൾ ഒഴിവാക്കാൻ പ്രാർത്ഥന നമുക്ക് ശക്തി നൽകുന്നു.
6. പ്രാർത്ഥന നമ്മുടെ ഇഷ്ടത്തെ ദൈവഹിതവുമായി യോജിപ്പിക്കുന്നു.
7. പ്രാർത്ഥനയും നിരന്തര ഉപവാസവും ദൈവഹിതം അംഗീകരിക്കാൻ നമ്മെ സഹായിക്കും.
8. പ്രാർത്ഥനയ്ക്ക് അത്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിയും.
9. പ്രാർത്ഥന പരിശുദ്ധാത്മാവിനെ നമ്മുടെ ജീവിതത്തിലേക്ക് ക്ഷണിക്കുന്നു.
10. യേശുവിനെപ്പോലെയാകാൻ പ്രാർത്ഥന നമ്മളെ സഹായിക്കുന്നു.

ഏപ്രിൽ, മെയ് മാസങ്ങൾ പരിശുദ്ധ ഗീവർഗ്ഗീസ്സ് സഹദായുടെ ഓർമ്മ പെരുന്നാളിനാൽ സുഗന്ധപൂരിതമാണല്ലോ. പരിശുദ്ധ സഭയിൽ ധാരാളം ദൈവാലയങ്ങൾ സഹദായുടെ നാമത്തിൽ ഉള്ളതാണല്ലോ. ക്രിസ്തു സ്നേഹം കൊണ്ട് മത്ത് പിടിച്ചവർ എന്ന് വിശുദ്ധന്മാരെ നമുക്ക് വിശേഷിപ്പിക്കാം. തന്റെ സ്ഥാനം, സമ്പത്ത്, മറ്റ് സുഖസൗകര്യങ്ങൾ ഇവയേക്കാൾ ഉപരിയായി ക്രിസ്തുവിന് ജീവിതത്തിൽ സ്ഥാനം കൊടുത്ത് തന്റെ ജീവനെത്തന്നെ സമർപ്പിച്ച പരിശുദ്ധന്റെ മദ്ധ്യസ്ഥത നമുക്ക് അനുഗ്രഹമാകട്ടെ. കർത്താവിന്റെ സ്വർഗ്ഗാരോഹണപ്പെരുന്നാൾ, കാത്തിരിപ്പിൻ ദിവസങ്ങൾ, പരിശുദ്ധാത്മാവസത്തിന്റെ പെരുന്നാളായിരിക്കുന്ന പെന്തിക്കോസ്തി പെരുന്നാൾ ഒക്കെ മെയ് മാസത്തെ കൂടുതൽ അനുഗ്രഹമാക്കുന്നു. പരിശുദ്ധാത്മ പുതുക്കത്തിനായി പ്രാർത്ഥനയോടെ ഒരുങ്ങാം. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,

നിങ്ങളുടെ **ജൂലി ചേച്ചി**

## ക്വിസ് 21

ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി : 05-06-2024

മിനി ജോൺസൺ

**എബ്രായർ 1, 2, 3 അദ്ധ്യായങ്ങൾ & സഭാ ചരിത്രം**

1. അവനെ താൻ സകലത്തിനും അവകാശിയാക്കി വച്ചു. അവൻ മുഖാന്തരം ലോകത്തെയും ഉണ്ടാക്കി. ആര്? ആരെ?
2. മനുഷ്യനെ നീ ഓർക്കേണ്ടതിന് അവൻ എന്ത്? മനുഷ്യപുത്രനെ സന്ദർശിക്കേണ്ടതിന് അവൻ എന്തുമാത്രം? എന്ന് രേഖപ്പെടുത്തിയിരിക്കുന്ന സങ്കീർത്തനം?
3. ദൈവഭവനത്തിൽ ഒക്കെയും വിശ്വസ്ഥനായിരുന്നവൻ ആര്?
4. എത്രയാണ്ടാണ് ദൈവം പാപം ചെയ്ത യിസ്രായേൽ മക്കളോട് ക്രുദ്ധിച്ചത്?
5. ദൈവപുത്രൻ ആരെക്കാൾ ശ്രേഷ്ഠനായിത്തീർന്നു?
6. കർത്താവ് താൻ പറഞ്ഞു തുടങ്ങിയതും കേട്ടവർ നമുക്ക് ഉറപ്പിച്ചു തന്നതുമായ സംഗതി എന്ത്?
7. ജീവനുള്ള ദൈവത്തെ ത്യജിച്ചുകളയാതിരിക്കേണ്ടതിന് എങ്ങനെയുള്ള ഹൃദയമാണ് നമുക്ക് ആർക്കും ഉണ്ടാകുവാൻ പാടില്ലാത്തത്?
8. ജനത്തിന്റെ പാപങ്ങൾക്ക് പ്രായശ്ചിത്തം വരുത്തുവാൻ യേശുവിന് സകലത്തിലും ആരോട് സദൃശ്യനായിത്തീരേണ്ടത് ആവശ്യമായിരുന്നു?
9. വിശുദ്ധ സഹോദരന്മാരും സ്വർഗ്ഗീയ വിളിക്ക് ഓഹരിക്കാരുമായവർ ആരെയാണ് ശ്രദ്ധിച്ചു നോക്കേണ്ടത്?
10. ദൈവഭവനത്തിൽ ഒക്കെയും ക്രിസ്തു വിശ്വസ്ഥനായിരുന്നത് എന്തായിട്ടാണ്?
11. നാം ക്രിസ്തുവിൽ പങ്കാളിയായിത്തീരുന്നത് എപ്പോൾ?
12. യിസ്രായേൽ മക്കൾക്ക് കനാൻ നാട്ടിൽ പ്രവേശിക്കാൻ സാധിക്കാഞ്ഞത് എന്തുകൊണ്ട്?
13. പാപത്തിന്റെ ചതിയാൽ കഠിനപ്പെടാതിരിക്കേണ്ടതിന് 'ഇന്ന്' എന്നുപറയുന്നിടത്തോളം നാൾതോറും നാം എന്തുചെയ്യണം?
14. എന്തുമുറുകെ പിടിച്ചാൽ നാം അവന്റെ ഭവനമാകും?
15. ഏതു ഭവനവും ചമപ്പാൻ ഒരാൾ വേണം; സർവ്വവും ചമച്ചവനോ ദൈവം തന്നെ വേദഭാഗം എഴുതുക.
16. ദിവന്നാസ്യോസ് അഞ്ചാമൻ കാലം ചെയ്തത് എന്ന്? എവിടെ വെച്ച്?
17. സഭാപഞ്ചാംഗം പ്രസിദ്ധീകരച്ചത് ആര്?
18. മലങ്കര സഭയിൽ വിദ്യാർത്ഥിപ്രസ്ഥാനം ആരംഭിച്ചത് ആര്?
19. ഇന്ന് മലങ്കര സഭയിലെ ആത്മീയപ്രസ്ഥാനമായ പ്രാർത്ഥനായോഗത്തിന്റെ ആരംഭനാമം എന്ത്?
20. 20-ാം നൂറ്റാണ്ടിൽ മലങ്കര സഭ സന്ദർശിച്ച ആദ്യത്തെ പാത്രിയർക്കീസ്?
21. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ എന്ന സഭാ ചരിത്രഗ്രന്ഥം രചിച്ചതാര്?
22. മലങ്കര സഭ അന്ത്യോക്യൻ ബന്ധത്തിൽ അംഗീകരിച്ച കാനോൻ ഏത്?
23. പരിശുദ്ധ പരുമല തിരുമേനി യരുശലേമിൽ പോയ വർഷം?
24. അമേരിക്കയിലേക്ക് മലങ്കര സഭയുടെ പ്രവർത്തനം വ്യാപരിപ്പിക്കുന്നതിന് ശ്രമിച്ച മലങ്കര സഭാ മെത്രാൻ ആര്?
25. മലങ്കര സഭയിലെ ആദ്യത്തെ ബാഹ്യകേരള ഭദ്രാസനം?

## ഉത്തരങ്ങൾ ക്വിസ് 20

1. 14 പുരുഷന്മാർ 2 സ്ത്രീകൾ
2. കൃപ നിങ്ങളോടെല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ. ആമേൻ (13:25)
3. സമാധാനത്തിന്റെ ദൈവം (13:20)
4. ഇതല്യക്കാർ (13:24)
5. ദുർനടപ്പുകാരെയും വ്യഭിചാരികളെയും (13:4)
6. നടപ്പ് (13:5)
7. എബ്രായർ (13:1)
8. പുണ്യാഹരക്തം
9. ആദ്യജാതന്മാരുടെ സഭയുടേത് (12:24)
10. വിശ്വാസത്തിന്റെ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിനെ (12:2)
11. കൗലടേയന്മാരത്രേ (12:7,8)
12. കർത്താവായ യേശു (13:20)
13. നമ്മെ നടത്തുന്നവൻ (13:17)
14. കൃപയാൽ (13:9)
15. ശുദ്ധീകരണം (12:14)
16. ആദ്യജാതന്മാരുടെ സഭയുടേത് (12:24)
17. ഗാർഷ്യ
18. പില്ലാർ കത്തോലിക്കാ സെമിനാരി
19. കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളി
20. കായംകുളം ഫീലിപ്പോസ് റമ്പാനും, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും
21. കോട്ടയം പഴയസെമിനാരി
22. 1840 ഏപ്രിൽ 14
23. മാർ തോമസ് റോക്കസ്
24. മലബാർ മാർത്തോമ്മാ സുറിയാനി സഭ
25. മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പരിശുദ്ധ പരുമല തിരുമേനി, മാർ അത്താനാസിയോസ്

## ശരിയുത്തരം നൽകിയവർ

ഏലിയാമ്മ ജോർജ്ജ് നീർവിളാകം, മണി മോനച്ചൻ കുരമ്പാല,
കുഞ്ഞുമോൾ രാജു ഉള്ളന്നൂർ ചെറിയപള്ളി, മറിയാമ്മ ബേബി കുടശ്ശനാട്,
ജസ്റ്റീന സൂസൻ തോമസ് യോർദ്ദാൻപുരം, ജോയിസ് ഉമ്മൻ കാരയ്ക്കാട്

**വിജയി : ജസ്റ്റീന സൂസൻ തോമസ് യോർദ്ദാൻപുരം**

## ലോക ക്രൈസ്തവ വാർത്തകൾ

# പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് റഷ്യൻ സഭയുടെ പരമോന്നത ബഹുമതി

മോസ്കോ-റഷ്യ : മലങ്കര സഭയുടെ തലവൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് റഷ്യൻ ഓർത്തഡോക്സ് സഭയുടെ പരമോന്നത ബഹുമതിയായ ''ഗ്ലോറി ആൻഡ് ഹോണർ'' (I degree) നൽകി ആദരിച്ചു. മലങ്കര ഓർത്തഡോക്സ് സഭയും റഷ്യൻ ഓർത്തഡോക്സ് സഭയും തമ്മിലുള്ള ബന്ധത്തിന്റെ ശാക്തീകരണ പ്രവർത്തനങ്ങളെ പ്രകീർത്തിച്ചാണ് റഷ്യൻ സഭയുടെ തലവൻ പരിശുദ്ധ കീറിൽ പാത്രിയർക്കീസ് ഈ ബഹുമതി പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് സമ്മാനിച്ചത്.

ഓർഡർ ഓഫ് 'ഗ്ലോറി ആൻഡ് ഹോണർ' 2004-ൽ സ്ഥാപിതമായതാണ്. രാഷ്ട്രത്തലവന്മാർക്കും ശ്രദ്ധേയരായ വ്യക്തികൾക്കും അവരുടെ പ്രവർത്തനങ്ങൾ മാനിച്ച് റഷ്യൻ സഭ നൽകുന്ന ഫസ്റ്റ് ഡിഗ്രി ബഹുമതിയാണ്. ഈ അവാർഡിന്റെ ചിഹ്നം ഒരു നിഷ്പക്ഷ മതപരമായ രൂപം നിലനിർത്താൻ രൂപകൽപ്പന ചെയ്തിരിക്കുന്നതിനാൽ ബാഡ്ജിൽ ഒലിവ്, ലോറൽ ശാഖകളുടെ പ്രാതിനിധ്യം ഉണ്ട്. അതേസമയം ഒലിവ് ശാഖ പിടിച്ചിരിക്കുന്ന പ്രാവിനെ പ്രദർശിപ്പിക്കുന്നു.

# മെഗാ ക്വിസ്

മലങ്കര ഓർത്തഡോക്സ് സഭയുടെ മാർത്തോമൻ പൈതൃക സംഗമത്തോടനുബന്ധിച്ച് മൂന്നു ഘട്ടങ്ങളായി ആഗോള തലത്തിൽ സംഘടിപ്പിച്ച ഗ്ലോബൽ മെഗാ ക്വിസ് ഫൈനൽ മത്സരത്തിൽ മാവേലിക്കര ഭദ്രാസനത്തിലെ കാരിച്ചാൽ സെൻറ് ജോർജ്ജ് ഇടവകാംഗങ്ങളായ ഡോ. ബിജു തോമസ്, ഷീബ മാത്യൂസ്, ചെങ്ങന്നൂർ ഭദ്രാസനത്തിലെ തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗങ്ങളായ വർഗീസ് ജോൺ, ഐറിൻ അന്നാ വർഗീസ്, കോട്ടയം ഭദ്രാസനത്തിലെ വെട്ടിക്കുന്നേൽ സെന്റ് ജോർജ് ഇടവകാംഗങ്ങളായ ഡെറിൻ രാജു, അബിൻ രാജു എന്നിവർ യഥാക്രമം ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ കരസ്ഥമാക്കി. ഇവർക്ക് യഥാക്രമം 50,000, 25,000, 10,000 രൂപ ക്യാഷ് അവാർഡ് സമ്മാനിക്കും. വർക്കിങ് കമ്മിറ്റി അംഗം ഡോ. ടിജു തോമസ് ഐ.ആർ.എസ്.




ക്വിസ് മാസ്റ്ററായിരുന്നു. ആദ്യ ഘട്ടത്തിൽ 250ൽ പരം ടീമുകളും രണ്ടാം ഘട്ടത്തിൽ 47 ടീമുകളും അവസാന ഘട്ടത്തിൽ ഏഴു ടീമുകളും പങ്കെടുത്തു.

ഡോ. ബിജു തോമസ് കായംകുളം ഇ.എസ്.ഐ. ഹോസ്പിറ്റൽ ഫിസിഷ്യനും ഭാര്യ ഷീബാ മാത്യൂസ് നങ്ങ്യാർകുളങ്ങര ബി.ബി.എച്ച്.എച്ച്.എസ്. പ്ലസ് ടു അധ്യാപികയുമാണ്. വർഗീസ് ജോൺ മലയാള മനോരമയിൽ എഡിറ്റോറിയൽ ചീഫ് റിസേർച്ചറും മകൾ ഐറിൻ ചങ്ങനാശേരി എസ്.ബി. കോളജ് എം.എസ്.. സി. വിദ്യാർത്ഥിനിയുമാണ്. പാത്താമുട്ടം സെന്റ് ഗിറ്റ്സ് എഞ്ചിനീയറിങ് കോളജ് അധ്യാപകനാണ് ഡെറിൻ. അബിൻ സഹോദരനാണ്.

## ഹ്സീറോൻ – ജൂൺ

**2.** പെന്തിക്കോസ്തിയ്ക്കുശേഷം രണ്ടാം ഞായറാഴ്ച. **5.** ലോക പരിസ്ഥിതി ദിനം. **6.** കരോട്ടുവീട്ടിൽ യുയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 99 – ാം ഓർമ്മ (പരുമല സെമിനാരി). ഔഗേൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 17 – ാം ഓർമ്മ (വള്ളിക്കാട്ട് ദയറാ). **9.** പെന്തിക്കോസ്തിയ്ക്കുശേഷം മൂന്നാം ഞായറാഴ്ച. **11.** മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ. ശെമവൂൻ മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 135 – ാം ഓർമ്മ (കോട്ടയം പുത്തൻപള്ളി) **15.** വി. ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ചതിന്റെ ഓർമ്മ. **16.** പെന്തിക്കോസ്തിയ്ക്കുശേഷം നാലാം ഞായറാഴ്ച. ശ്ലീഹാ നോമ്പ് (13 നോമ്പ്) ആരംഭം. **19.** കർത്താവിന്റെ സഹോദരനും, യെരുശലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും, ശ്ലീഹായും, സഹദായും, ആദ്യം വി. കുർബ്ബാന അനുഷ്ഠിച്ചയാളുമായ മാർ യാക്കോബിന്റെ ഓർമ്മ. **23.** പെന്തിക്കോസ്തിയ്ക്കുശേഷം അഞ്ചാം ഞായറാഴ്ച. **24.** മാർ യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഓർമ്മ. **29.** ശ്ലീഹാ നോമ്പ് (13 നോമ്പ്) വീടൽ മാർ പത്രോസ് – മാർ പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ. **30.** പെന്തിക്കോസ്തിയ്ക്കുശേഷം ആറാം ഞായറാഴ്ച. പന്ത്രണ്ട് ശ്ലീഹന്മാരുടെ ഓർമ്മ.

# എബ്രായ ലേഖനം
## (ചോദ്യങ്ങളും ഉത്തരങ്ങളും)



1. **പ്രവാചകന്മാരിലൂടെയും ക്രിസ്തുവിലൂടെയും വെളിപ്പെടുത്തിയ ദൈവീക സത്യം താരതമ്യം ചെയ്യുക?**

പ്രവാചക സന്ദേശങ്ങൾ അതാത് കാലത്തേക്കും പ്രവാചകന്മാരുടെ ജീവിതാനുഭവത്തിൽ നിന്നുമായിരുന്നു. ദർശനങ്ങൾ, ചരിത്ര സംഭവങ്ങൾ, അരുളപ്പാടുകൾ, പ്രതികാര പ്രവർത്തികൾ, വ്യക്തിപര അനുഭവങ്ങൾ തുടങ്ങിയ മാധ്യമങ്ങളിലൂടെ സന്ദേശങ്ങൾ നൽകി. പ്രവാചകന്മാർ ദൈവത്തിന്റെ സ്നേഹിതന്മാരായിരുന്നു. എന്നാൽ ക്രിസ്തു ദൈവത്തിന്റെ ഏകനിത്യപുത്രനും, ദൈവത്തിന്റെ മനസ്സും ആയിരുന്നു. ക്രിസ്തു സന്ദേശങ്ങൾ, ആത്യന്തികവും, പൂർണ്ണവും, എക്കാലത്തേക്കും ഉള്ളതായിരുന്നു.

2. **ക്രിസ്തുവിന്റെ പൂർവ്വാസ്ഥിത്വത്തിലെ 6 കാര്യങ്ങൾ ഏവ?**

സകലത്തിനും അവകാശി, സൃഷ്ടി കർമ്മത്തിൽ പങ്കാളി, ദൈവത്തിന്റെ തേജസ്സ്, ദൈവത്തിന്റെ സ്വഭാവം, എല്ലാറ്റിന്മേലുമുള്ള അധികാരി, പാപത്തിൽ നിന്നും ശുദ്ധീകരണം നൽകുന്നവൻ.

3. **യേശുക്രിസ്തു മാലാഖമാരേക്കാൾ ഉന്നതനാണ് – വ്യക്തമാക്കുക?**

യേശു ദൈവത്തിന്റെ പുത്രനാണ്. മാലാഖമാർ സൃഷ്ടികളാണ്. യേശു ആരാധിക്കപ്പെടേണ്ടവയാണ്. മാലാഖമാർ പുത്രനെ ആരാധിക്കുന്നു. മാലാഖമാർ ശുശ്രൂഷകരാണ്. പുത്രൻ ദൈവീക അധികാരമുള്ളവനാണ്. യേശു നീതിപൂർവ്വമായ ഭരണം നടത്തുന്നു. യേശു അനശ്വരനാണ് മാലാഖമാർ ഇല്ലാതിരുന്ന കാലം ഉണ്ടായിരുന്നു. യേശു സകലത്തിന്മേലും അധികാരിയാണ്. മാലാഖമാർ രക്ഷയ്ക്കുള്ള ശുശ്രൂഷകരാണ്.

4. **യേശുവിന്റെ രാജത്വത്തിന്റെ 3 പ്രത്യേകതകൾ ഏവ?**

പുത്രൻ സകലത്തിന്മേലും സർവ്വാധിപതിയാണ്. അധികാരം ശാശ്വതമാണ്. അധികാരം നീതിയിൽ അധിഷ്ഠിതമാണ്.

5. **ക്രിസ്തുവിന്റെ രക്ഷ വലിയ രക്ഷയാണെന്ന് പറയും കാരണം എന്ത് ?**

രക്ഷയുടെ ഉത്ഭവം ക്രിസ്തുവിൽ നിന്നാണ്. കേട്ടവർ ഉറപ്പിച്ചു തന്നു. അടയാളങ്ങളാലും അത്ഭുതങ്ങളാലും ദൈവം സാക്ഷി നിന്നു. പരിശുദ്ധാത്മ നൽവരങ്ങളാൽ സമ്പുഷ്ടമാക്കി.

6. **മനുഷ്യന്റെ മഹത്വം വ്യക്തമാക്കുക?**

ദൈവത്തിന്റെ മഹത്വത്തിൽ പങ്കാളിയാക്കി. തന്റെ ആധിപത്യത്തിൽ പങ്കാളിയാക്കി. ദൈവത്തെക്കാൾ അൽപ്പം മാത്രം താഴ്ത്തി. സകലവും അവന്റെ കാൽക്കീഴാക്കി.

7. **ക്രിസ്തു മനുഷ്യത്വത്തോടു സദൃശ്യനായിത്തീർന്നതിന്റെ പ്രാധാന്യം വ്യക്തമാക്കുക?**

ക്രിസ്തുവിന്റെ മരണം മൂലം മരണത്തിന്റെ അധികാരത്തിൽ നിന്ന് നമുക്ക് സ്വാതന്ത്ര്യം നൽകി. പാപത്തിനുവേണ്ടി പ്രായശ്ചിത്തമായിത്തീർന്നതിനാൽ ദൈവത്തോടും നിരപ്പിക്കുവാൻ സാധിച്ചു. പരീക്ഷിതനായി കഷ്ടമനുഭവിച്ചതിനാൽ, പരീക്ഷിക്കപ്പെടുന്ന മനുഷ്യനെ സഹായിപ്പാൻ പ്രാപ്തനായി.

8. **യേശുക്രിസ്തുവിന്റെ മഹാപുരോഹിത സ്ഥാനത്തിന്റെ പ്രത്യേകതകൾ ഏവ?**

ദൈവത്താൽ നിയോഗിക്കപ്പെട്ടവൻ, പഴയനിയമ പുരോഹിതരെക്കാൾ അതിശ്രേഷ്ഠനും, പൂർണ്ണനുമാണ്. ബലഹീനതകളിൽ സഹതാപം കാണിക്കുവാൻ കഴിവുള്ളവനാണ്. ദൈവസിംഹാസനമായ കൃപാസനത്തോടു ബന്ധിപ്പിക്കുന്നവനാണ്. വാഗ്ദാനങ്ങൾ നിറവേറ്റുന്നതിൽ വിശ്വസ്തനാണ്. പാപം ഒഴികെ സകലത്തിനും മനുഷ്യസദൃശ്യനാണ്.

9. **യേശു മോശെയെക്കാൾ ശ്രേഷ്ഠനാണ് എന്തുകൊണ്ട്?**

ദൈവത്തെ മുഖാമുഖം കണ്ടവനും, ദൈവത്തിൽ നിന്നും വിശുദ്ധ കൽപ്പനകൾ വാങ്ങിയവനും യിസ്രായേല്യരെ മിസ്രയീം അടിമത്തത്തിൽ നിന്നും മോചിപ്പിച്ചവനുമായ മോശ പഴയനിയമ പ്രകാരം വലിയവനാണെങ്കിലും മോശ ദൈവഭവനത്തിൽ വിശ്വസ്തനായ ദാസനായിരുന്നു. എന്നാൽ യേശു ഭവനത്തിന് അതീതനും, ഭവനം നിർമ്മിക്കുന്നവനും, അധികാരിയുമായിരുന്നു.

10. **യിസ്രായേൽ ജനം കനാനിൽ പ്രവേശിക്കാത്തതെന്തുകൊണ്ട്?**

മത്സരം, പാപം, അനുസരണക്കേട് എന്നിവ കാരണം

11. **അപ്പോസ്തോലനും മഹാപുരോഹിതനുമായ യേശുവിനെ ശ്രദ്ധിച്ചു നോക്കുക – അർത്ഥതലം വ്യക്തമാക്കുക.**

യേശുവിന്റെ വ്യക്തിത്വം നമുക്ക് വേണ്ടി നൽകിയ രക്ഷ എന്നിവയിൽ ശ്രദ്ധിക്കണം. കർത്താവും രക്ഷിതാവുമായി അവനെ അംഗീകരിച്ച് അവനിൽ ആശ്രയിക്കുകയും വിശ്വസിക്കുകയും ചെയ്യുക. ദൈവവചനം ധ്യാനിക്കണം. നമ്മുടെ ജീവിത ലക്ഷ്യം യേശു ആയിരിക്കണം.

12. **സ്വസ്ഥത എന്ന വാക്കിനെ വിശദീകരിക്കുക.**

ദൈവീക സമാധാനം, വാഗ്ദത്ത ദേശം, ശാബതു ദിവസം. യേശു എന്ന മഹാ പുരോഹിതനിൽ കൂടി ദൈവത്തിങ്കലേക്കു ലഭിച്ച പ്രവേശനമാണ് സ്വസ്ഥത എന്ന വാക്കുകൊണ്ട് എബ്രായ ലേഖന കർത്താവ് അർത്ഥമാക്കുന്നത്.

13. **ദൈവവചനത്തിന്റെ പ്രത്യേക ലക്ഷണങ്ങൾ ഏവ?**

ജീവനും ചൈതന്യവും ഉള്ളതാണ്. ഇരുവായ്ത്തലയുള്ള ഏതു വാളിനേക്കാളും മൂർച്ചയുള്ളതാണ്. പ്രാണനേയും ആത്മാവിനെയും, സന്ധി മജ്ജകളേയും വേർപെടുത്തും വരെ തുളച്ചു ചെല്ലുന്നതാണ്. ഹൃദയത്തിലെ ചിന്തകളെയും ഭാവങ്ങളെയും വിവേചിക്കുന്നതാണ്. (എബ്രാ. 4:12)

തുടരും....

# Holy Matrimony



**Ancy Ponnachan**
D/o. Mr. Thomas P. U.&
Mrs. Annamma Yohannan
Pokkattu Puthenveedu
Budhanoor P.O., Chengannur.

**Dn. Robin K. Mathew**
S/o. Mr. K. M. Kochukunju &
Mrs. Molly George
Kottor Robin Villa
Budhanoor P.O., Chengannur.

Printed & Published by Diocesan Secretary | Owned by Diocese of Chengannur. PB No. 38, Bethel Aramana
Chief Editor Mathew Varghese Cor - Episcopa | Printed at Tara Offset, Chengannur. 9947555615